# മലങ്കരസഭ

പുസ്തകം 18. 1964 ജനുവരി ലക്കം 3.



(Photo by Kerala Dhwany)

[മാർ തോമ്മാ ശ്ലീഹായുടെ രക്തസാക്ഷിത്വപ്പെരുന്നാൾ പഴയ കലണ്ടറനുസരിച്ചു ധനു 21. പ. ബാവാതിരുമേനി 1139 ധനു 21-ാംതീയതി (3-1-'64) കാലംചെയ്തു.]

"നിങ്ങളുടെ ഇടയിൽ ദൈവരാജ്യം പ്രസംഗിച്ചുകൊണ്ടു നടന്നവനായ എന്റെ മുഖം നിങ്ങളാരും ഇനി കാണുകയില്ല" "നിങ്ങൾക്കു ആത്മിക വർദ്ധന വരുത്തുവാനും സകല വിശുദ്ധന്മാരോടും കൂടെ അവകാശം തരുവാനും കഴിയുന്ന ദൈവത്തിലും അവന്റെ കൃപയുടെ വചനത്തിലും ഞാൻ ഇപ്പോൾ നിങ്ങളെ ഭരമേല്പിക്കുന്നു."

## വിഷയവിവരം



(31-ാം പേജിൽനിന്നു തുടർച്ച)

കിലും ദൈവംതമ്പുരാൻ തന്നെ മഹാഭാഗ്യവാനെ തൻെറ സന്നിധിയിലേക്കു വിളിച്ചിരിക്കുന്നു. അദ്ദേഹം ദിവ്യമനുഷ്യനായിരുന്നു. അന്തമില്ലാത്ത ജീവിതത്തിലേക്കു മാറിയിരിക്കുന്നു. വിശ്വാസവിപരീതികളുടെപുളിപ്പിൽനിന്നും മത്സരക്കാരിൽനിന്നും സ്വയം കാത്തുസൂക്ഷിച്ചു നിർമ്മലത പാലിച്ചുകൊണ്ടു് അദ്ദേഹം ഐകമത്യത്തിൽ എല്ലാവരെയും ബന്ധിച്ചു അദ്ദേഹം ഇവിടെ നമ്മോടുകൂടെ പെരുമാറിയിരുന്നപ്പോൾ നമ്മുടെ യോജിപ്പിൻെറ നങ്കൂരം പിടിച്ചിരുന്നു. ഇവിടം വിട്ടതിൻെറ ശേഷവും അതേ മനസ്സോടെ പിടിച്ചിരിക്കും."

മലങ്കരയിൽ മററൊരു മഹാചാര്യനും സാധിച്ചിട്ടില്ലാത്തവിധം അത്ര മഹത്തും ഗംഭീരവുമായ ഒരു കബറടക്കം—തികച്ചും രാജകീയവും അതേസമയം ദൈവികവുമായവിധം-തിരുമേനിക്കു സിദ്ധിച്ചു. ഏതാണ്ടു് അഞ്ചു ലക്ഷത്തോളം വിശ്വാസികളുടെ പ്രാർത്ഥനയും കണ്ണുനീരും ദൈവതിരുമുമ്പാകെ കാണിക്കയായി സമർപ്പിക്കപ്പെടവേ 1964 ജനുവരി 4-ാംനു- നാലുമണിക്കു തിരുമനസ്സിലെ ശരീരം, തിരുമേനി സ്ഥാപിച്ച ദേവലോകം അരമന ചാപ്പൽ മദ്ബഹായുടെ വടക്കുവശത്തു തയ്യാറാക്കിയ കല്ലറയിൽ—തിരുമേനി മുൻകൂട്ടി നിർദ്ദേശിച്ചിടത്തുതന്നെ—നിക്ഷേപിക്കപ്പെട്ടു. ഇതെഴുതുമ്പോഴും തിരുമനസ്സിലെ ആത്മികമായ സന്തതസാന്നിദ്ധ്യം വിളംബരം ചെയ്യുമാറു് രണ്ടു മെഴുകുതിരികൾ നിർന്നിമേഷങ്ങളായി ആ കല്ലറവാതുക്കൽ കത്തിക്കൊണ്ടിരിക്കുന്നു. പരിശുദ്ധപിതാവു നമുക്കു വേണ്ടിയും നമ്മുടെ സഭയ്ക്കുവേണ്ടിയും മുഖാമുഖമായി ദൈവത്തോടു പ്രാർത്ഥിക്കുന്നു. അവിടുത്തെ പ്രാർത്ഥന നമുക്കു കോട്ടയായിരിക്കട്ടെ.

## വിശേഷ ദിവസങ്ങൾ

### 1964 ജനുവരി 16 മുതൽ ഫെബ്രുവരി 15വരെ

ജനു: 18 മാർ ശ്മൂയേലിൻെറയും മാർ ശെമഓൻെറയും മാർ അന്തോനിയോസിൻെറയും ഓർമ്മ.

19 ദനഹായിക്കുശേഷം 2-ാം ഞായറാഴ്ച

20 മൂന്നുനോമ്പാരംഭം

22 യൗനാൻ നിബിയായുടെ ഓർമ്മ

23 മൂന്നുനോമ്പു വീടൽ, മാർ ഔഗേൻെറ ഓർമ്മ

26 പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (ആലുവാ) പട്ടക്കാരുടെ ഞായറാഴ്ച

ഫെ: 2 മായൽത്തൊ (നമ്മുടെ കർത്താവിൻെറ ദൈവാലയ പ്രവേശനവും വൃദ്ധനായ മാർ ശെമഓൻെറ ഓർമ്മയും) സകല മരിച്ചവരുടെയും ഓർമ്മയുടെ ഞായറാഴ്ച

3 മാർ ബർസൗമായുടെ ഓർമ്മ

8 അന്ത്യോക്യായുടെ മാർ സേവേറിയോസ് പാത്രിയർക്കീസിൻെറ ഓർമ്മ

9 കൊത്തിനെ ഞായറാഴ്ച

10 വലിയ നോമ്പാരംഭം ശുബുക്കോനോ ശുശ്രൂഷ

14 മാർ ഏലിയാസ് പാത്രിയർക്കീസ് ബാവായുടെ ഓർമ്മ (മഞ്ഞിനിക്കര)

15 മാർ അപ്രേം മല്പാൻെറയും മാർ തേവോദോറോസ് സഹദായുടെ ഓർമ്മ

---


## മലങ്കരസഭ

വരിസംഖ്യ ആണ്ടിൽ രൂ. 3 00
,, ഇൻഡ്യയ്ക്കുവെളിയിൽ ,, രൂ. 4 00

ഒരു വർഷത്തെ വരിസംഖ്യ മുൻകൂറായി അയച്ചുതന്നു സഹായിക്കണമെന്നു് അപേക്ഷിക്കുന്നു.

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നത്

| പുസ്തകം 18 | 1964 ജനുവരി | ലക്കം 3 |
|---|---|---|


## കർത്തൃദിന ചിന്തകൾ


(ഫാദർ റവ. ഇ. ജോർജ്ജ്. ബി. ഏ.)


**ജനു 19: ദനഹായിക്കുശേഷം 2-ാംഞായറാഴ്ച**

നമ്മുടെ കർത്താവ് വി: യോഹന്നാനിൽ നിന്നും വി: മാമോദീസാ സ്വീകരിച്ചശേഷം തന്റെ പരസ്യശുശ്രൂഷ ആരംഭിക്കുകയായി

ഇതാ ദൈവത്തിന്റെ കുഞ്ഞാട്. മനുഷ്യാവതാരം മുഖാന്തിരമായി പാപികളായ മനുഷ്യർക്ക് രക്ഷ ലഭിക്കുന്നതിന്റെ മർമ്മസത്യത്തിലേക്ക് വി: യോഹന്നാൻ വിരൽ ചൂണ്ടുകയത്രെ ഇവിടെ ചെയ്യുന്നത്. ന്യായപ്രമാണത്തിലും ബലിയാഗങ്ങളിലും തൻമൂലമുണ്ടാകുന്ന പാപപരിഹാരത്തിലും വിശ്വസിച്ചിരുന്ന യഹൂദന്മാർക്ക് വി: യോഹന്നാന്റെ വാക്കുകൾ മനസ്സിലാക്കാൻ പ്രയാസമുള്ളതായിരുന്നില്ല.

ഇതാ കളങ്കമില്ലാത്ത സാക്ഷാൽ ഇസ്രായേല്യൻ

നഥാനിയേലിനെപ്പററി നമ്മുടെ കർത്താവ് തിരുവായ്മൊഴിഞ്ഞ വാക്കുകളാണിവ. നഥാനിയേൽ യഥാർത്ഥ ദൈവഭക്തനാണെന്നും, യിസ്റായേലിന്റെ രക്ഷയെ നോക്കിപ്പാർത്തിരുന്നവനും നിർമ്മല മനസ്സാക്ഷിയുള്ളവനും ആയിരുന്നുവെന്നും കർത്താവിനറിയാമായിരുന്നു. ഇപ്രകാരമുള്ള അനുഗ്രഹവചസ്സുകൾ ശ്രവിക്കുവാൻ നമുക്കു സാധിക്കുമോ?

**ജനു 26: പട്ടക്കാരുടെ ഞായറാഴ്ച**

നിദ്ര പ്രാപിച്ച എല്ലാ പട്ടക്കാരെയും സ്മരിക്കുന്ന ദിവസമാണ്. താലന്തുകളെപ്പററിയുള്ള ഉപമയാണ് പ്രധാന ധ്യാനവിഷയം. എല്ലാ മനുഷ്യർക്കും അനേകം താലന്തുകൾ ഉടയവൻ ഭരമേല്പിച്ചിട്ടുണ്ട്. പട്ടക്കാർ വി: രഹസ്യങ്ങളുടെ കാര്യവിചാരകന്മാരാണ്. താലന്തുകളുടെ കണക്കു ചോദിക്കും.

1) താലന്തുകൾ രാജാവു ഭരമേല്പിച്ചിരിക്കുന്ന ഉപനിധിയാണ്. (King's Trust)

2) ഈ ഉപനിധി വിശ്വസ്തതയോടെ കൈകാര്യം ചെയ്യുന്നുണ്ടോ എന്നു രാജാവ് പരിശോധിച്ചുകൊണ്ടിരിക്കുന്നു. (King's Test)

3) ഈ താലന്ത് വിശ്വസ്തതയോടെ കൈകാര്യം ചെയ്യുന്ന കാര്യവിചാരകന് രാജാവ് പ്രതിഫലം ന്യായവിധിയുടെ ദിവസം നൽകും. (Kings-Reward) ആ നാഴിക എപ്പോൾ എന്ന് നിശ്ചയമില്ലാത്തതിനാൽ ഉണർന്നിരിക്കാം.

**ഫെബ്രു. 2. സകല പരേതരുടെയും ഞായറാഴ്ച**

ന്യായവിധിയേയും സ്വർഗ്ഗരാജ്യാനുഭവത്തേയും സംബന്ധിച്ചുള്ള ഉപമകളാണ് ഇന്നു നാം വായിച്ചു കേൾക്കുന്നത്.

യജമാനൻ വരാൻ താമസിക്കുന്നതായി കണ്ട്, അലക്ഷ്യമായി, അജാഗ്രതയോടുകൂടി ലൗകീകതയിലും, ദുർവൃത്തിയിലും കഴിയുന്ന ദുഷ്ടദാസനെപ്പോലെയാണോ നാം ജീവിതം മുൻപോട്ടു നയിക്കുന്നതെന്നു ചിന്തിക്കണം. നമ്മുടെ ഉത്തരവാദിത്വങ്ങൾ ക്രിസ്തീയ കടപ്പാടുകൾ നാം നിറപടിയായി നിറവേററുവാൻ ശ്രമിക്കുന്നുണ്ടോ? നമ്മുടെ സമസൃഷ്ടങ്ങളോട് നമുക്കുള്ള കടപ്പാടുകളിൽ നാം ശ്രദ്ധാലുക്കളാണോ?

അനുഗ്രഹിക്കപ്പെട്ടവരെ രാജ്യം അനുഭവമാക്കിക്കൊൾവിൻ. തങ്ങളുടെ ഇഹലോക ജീവിതകാലത്ത് തങ്ങളുടെ ഉത്തരവാദിത്വങ്ങളെ വിശ്വസ്തതയോടെ നിറവേററുന്നവർക്ക് ലഭിക്കുവാൻ സാധിക്കുന്ന ഭാഗ്യകരമായ ക്ഷണമാണിത്.

അല്ലാത്തവർക്ക് ലഭിക്കുന്ന പ്രതിഫലം നരകയാതനയായിരിക്കും.

സ്ത്രീകളോടു്:-

## ജ്ഞാനം സമ്പാദിക്കുവിൻ (സദൃശ വാക്യം. 4: 7)

(മിസ്സ് അന്നമ്മ വറുഗീസ്)

ഒരു പുതുവർഷത്തിന്റെ സുപ്രഭാതം കാണുവാൻ സർവ്വശക്തൻ നൽകിയ കൃപയോർത്തു് തന്നെ നമുക്കു വാഴ്ത്തിപ്പുകഴ്ത്താം. നാം രുചിച്ചിട്ടില്ലാത്ത നിരവധി സംഭവങ്ങൾ നമ്മെ സ്വാഗതം ചെയ്യുന്നു നാം സഞ്ചരിച്ചിട്ടില്ലാത്ത പാതകളിലേക്കു് പാദങ്ങൾ ആകാംക്ഷാപുരസ്സരം വിന്യസിക്കുന്നു ആശംസകളും സമ്മാനങ്ങളും അററം അഹം ഇകയാ ദേശാടനത്തിനു വെമ്പൽ കൊള്ളുന്നു. സ്നേഹഭാജനങ്ങളുടെ വേർപാടിനാൽ നീറുന്ന ഹൃദയങ്ങൾ പുതുമയുടെ പുലരിയിൽ നിയമം വിട്ടതെന്നമാതിരി നിശ്വസിക്കുന്നു. നിറഞ്ഞ കണ്ണുകളോടെ നിലകൊള്ളുന്ന വീരാരാധകർ വിജയത്തിന്റെ മാറെറാലി ലക്ഷ്യമാക്കിക്കൊണ്ടു് ജീവിതസമരം വീണ്ടും സംവിധാനം ചെയ്യുന്നു. ജീവിതാരാമത്തിലേക്കു് സാനന്ദം പ്രവേശിച്ചിരിക്കുന്ന അനേകർക്കു് ആശകളും പ്രതീക്ഷകളുമാകുന്ന തേൻതുള്ളികൾ നേർന്നുകൊണ്ടു് പ്രകൃതിമാന്ത്രികൻ മന്ദം മന്ദം സമീപിക്കുന്നു. അഖിലാണ്ഡത്തിന്റെ സൂത്രധാരനിലേക്കു് ഭക്തജനങ്ങൾ ദൃഷ്ടിയുറപ്പിച്ചു് സന്ദേശങ്ങൾക്കായി കാത്തിരിക്കുന്നു ക്രിസ്തുവിൻ പടയാളികൾ ആജ്ഞകൾ സ്വീകരിക്കുന്നതിനു് വേദപാരായണ വ്യഗ്രരായി ഏകാന്തതയിൽ ഉല്ലസിക്കുന്നു. ഇത്തരുണ

---

ചെറിയ ആട്ടിൻകൂട്ടമെ ഭയപ്പെടേണ്ട! ഈ ലോകത്തിൽ ബഹുസഹസ്രം ജനങ്ങൾ ജീവിക്കയും മരിക്കയും ചെയ്തിട്ടുണ്ടെങ്കിലും കർത്താവിന്റെ വിശ്വസ്തന്മാർ എപ്പോഴും ഒരു ചെറിയ ആട്ടിൻകൂട്ടമായി ന്യൂനപക്ഷമായി ഇന്നും അവശേഷിക്കയാണു്. (Lord's minority) ഈ ന്യൂനപക്ഷത്തിൽ നാമും കാണപ്പെടുമോ എന്നു് ചിന്തിക്കണം. സാധാരണയായി ഭൂരിപക്ഷത്തോടു് ചേരാനുള്ള താല്പര്യമാണു് നമുക്കുണ്ടാകുക. നിങ്ങൾ ലോകത്തിൽ ജീവിക്കുന്നെങ്കിലും ലോകത്തിനുള്ളവരല്ല കൂടുതൽ അനുഭവങ്ങൾ ഉള്ളവർക്കു് കൂടുതൽ ഉത്തരവാദിത്വമുണ്ടു് എന്നു നാം ഓർക്കണം.

### ഫെബ്രു. 9. കൊത്തിനെ ഞായറാഴ്ച.

യോഹ. 2: 1-11

വലിയ നോമ്പിലേക്കു് നാം പ്രവേശിക്കയാണു്. നിറവും രുചിയും ഗുണവുമില്ലാത്ത ശുദ്ധജലം നിറവും, രുചിയും,മണവും ഗുണവുമുള്ള വീഞ്ഞായി തീരുന്നതിനെയാണു് നാം ഇന്നു് സ്മരിക്കുന്നതു്. കർത്താവു് അതിശയങ്ങളുടെ ആരംഭമായി ചെയ്ത ഒരു കാര്യമാണിതു്. വി: നോമ്പുമൂലം നമുക്കും ഇതുപോലെയുള്ള ആന്തരിക അനുഭവം കൈവരുത്താം.

വി: കന്യകമറിയാമും നമ്മുടെ കർത്താവും തമ്മിലുള്ള ബന്ധത്തെപ്പററി ചില പരാമർശങ്ങൾ ഇവിടെ കാണുന്നു. (യോഹ 2: 1-11) ആ ഭാഗങ്ങൾ വളരെയേറെ തെററായ വിധത്തിൽ വ്യാഖ്യാനിക്കപ്പെടുന്നതായും അറിയുന്നു. വി. മാതാവിനെ നമ്മുടെ കർത്താവു് സ്ത്രീയെ! എന്നു് സംബോധന ചെയ്തിരിക്കുന്നതിൽ നിന്നും നമ്മുടെ കർത്താവു് വി: കന്യകമറിയാമ്മിനെ സ്വന്ത മാതാവു് എന്ന നിലയിൽ ബഹുമാനിച്ചിരുന്നില്ല എന്നു് ഒരു ധാരണ നിലവിലുണ്ടു്. ഈ ഭാഗം മലയാളത്തിൽ പരിഭാഷപ്പെടുത്തിയിരിക്കുന്നതു് പിശകായിട്ടാണു്. മൂലഗ്രന്ഥത്തിൽ കാണാത്ത ഭാഷാന്തരമാണു് മലയാളത്തിൽ ഉള്ളതു്. "ഗുനീ" എന്ന പദമാണു് മൂലഗ്രന്ഥത്തിൽ ഉപയോഗിച്ചിട്ടുള്ളതു്. ശ്രീമതി എന്ന അർത്ഥമാണുള്ളതു്. ശേബാരാജ്ഞിയെ പഴയനിയമത്തിൽ സംബോധന ചെയ്തിരിക്കുന്നതു് ഈ പദം ഉപയോഗിച്ചാണു്. ആകയാൽ അതു് വളരെ ബഹുമാന്യമായ ഒരു പ്രയോഗമാണു്.

വി: മാതാവിന്റെ മദ്ധ്യസ്ഥതയാലാണു്, തന്റെ സമയമായിട്ടില്ലെങ്കിലും നമ്മുടെ നമ്മുടെ കർത്താവു് ഈ അതിശയം പ്രവർത്തിക്കുന്നതു് എന്നുള്ളതു് വളരെ ശ്രദ്ധേയമാണു്. മാതാവിന്റെ അദ്വിതീയ സ്ഥാനത്തെയും മാതാവിന്റെ മദ്ധ്യസ്ഥതമൂലമുള്ള അനുഗ്രഹീതഫലത്തെയും ഇതു വിളിച്ചറിയിക്കുന്നു.

നിറവും, മണവും ഗുണവുമൊന്നുമില്ലാത്ത വെള്ളത്തെ മുന്തിരിച്ചാറാക്കിയ കർത്താവിനു് നമ്മുടെ ദേഹദേഹിആത്മാക്കളെയും പരിശുദ്ധ നോമ്പുമൂലമുള്ള പരിവർത്തനത്തിനു വിധേയമാക്കി ഗുണവിശേഷങ്ങൾ നിറഞ്ഞതാക്കിത്തീർക്കാൻ കഴിയുമെന്നുള്ളതിനാൽ നമ്മെത്തന്നെ കർത്താവിനായി കലവറകൂടാതെ സമർപ്പിക്കാം.

—0—

ത്തിൽ എൻെറ ഹൃദയതന്ത്രികളെ തട്ടിയുണർത്തിയ ചില ചിന്താശകലങ്ങൾ പ്രിയവായനക്കാരുടെ ശ്രദ്ധയിൽ അവതരിപ്പിക്കുവാൻ ആഗ്രഹിക്കുകയാണ്.

"ബുദ്ധിമാന്മാർ ആകാശമണ്ഡലത്തിലെ പ്രഭപോലെയും പലരേയും നീതിയിലേക്ക് തിരിക്കുന്നവർ നക്ഷത്രങ്ങളെപോലെയും എന്നും എന്നേക്കും പ്രകാശിക്കും. (ദാനിയേൽ. 12: 3) ഈ വചനം കേൾക്കുമ്പോൾ ഉന്നതബിരുദങ്ങളോ പാണ്ഡിത്യമോ ഇല്ലാത്ത സാധാരണക്കാർക്ക് ഈ വാഗ്ദത്തങ്ങളിൽ പങ്കം ഓഹരിയുമില്ല എന്ന് ഒരു ചിന്ത ഉയരുവാൻ ഇടയുണ്ട്. വേദപുസ്തകത്തിൽ ബുദ്ധിമാന്മാരെപ്പററിയും ജ്ഞാനികളെപ്പററിയും നിരവധി നിർവചനങ്ങൾ രേഖപ്പെടുത്തിയിട്ടുണ്ട്. ശാസ്ത്രീയവും കലാപരവുമായ ജ്ഞാനത്തേയും ആത്മീയ പരിജ്ഞാനത്തേയും താരതമ്യവിവേചനം ചെയ്യുവാൻ തക്കവിധം വേദപുസ്തകം ക്രമീകൃതമാണ്. ജ്ഞാനം പ്രാപിക്കത്തക്ക ചില വാക്യങ്ങൾ ചുവടേ ചേർക്കുന്നു.

1) യഹോവഭക്തി ജ്ഞാനത്തിൻെറ ആരംഭമാകുന്നു. സദൃവാ. 1: 7. സങ്കീ. 111: 10.

2) സദൃശവാ 16: 16. തങ്കത്തേക്കാൾ ജ്ഞാനം സമ്പാദിക്കുന്നതു് എത്ര നല്ലതു്. ബുദ്ധി സമ്പാദിക്കുന്നവൻ തൻെറ പ്രാണനെ സ്നേഹിക്കുന്നു. ജ്ഞാനി ഹൃദയങ്ങളെ നേടുന്നു. 19: 8; 11: 20.

3) ആവർത്തനം 4: 6. യഹോവയുടെ പ്രമാണങ്ങളെ പ്രമാണിച്ചു നടപ്പീൻ. ഇതുതന്നെയല്ലയോ ജാതികളുടെ ദൃഷ്ടിയിൽ ജ്ഞാനവും വിവേകവും ആയിരിക്കുന്നതു്.

4) ഈ ലോകത്തിൻെറ ജ്ഞാനമല്ല. ഈ ലോകത്തിൻെറ ജ്ഞാനം ദൈവസന്നിധിയിൽ ഭോഷത്വമത്രെ

1. കോരി. (2: 6)—(3: 1)—(1: 24)—(കൊലോസ്യർ. 1: 10)—(യാക്കോ: 3: 11-1: 5)

പലരേയും നീതിയിലേക്കു തിരിക്കുന്നവർ നക്ഷത്രങ്ങളേപോലെയും എന്നും എന്നേക്കും പ്രകാശിക്കും, (ദാനിയേൽ. 12: 3) ഈ വചനം കേൾക്കുമ്പോൾ ഉന്നതബിരുദകളോ പാണ്ഡിത്യമോ ഇല്ലാത്ത സാധാരണക്കാർക്ക് ഈ മഹനീയ വാഗ്ദത്തങ്ങളിൽ പങ്കം ഓഹരിയും ഇല്ലല്ലോ എന്ന ഒരു പ്രശ്നം ഉദിക്കുവാനിടയുണ്ട്. വേദപുസ്തകത്തിൽ ബുദ്ധിമാന്മാരേപ്പററിയും (മത്താ. 25:4 ) ജ്ഞാനികളെ(സദൃ. 16: 16) പ്പററിയും നിരവധി നിർവചനങ്ങൾ രേഖപ്പെടുത്തിയിട്ടുണ്ട്. ശാസ്ത്രീയവും കലാപരവുമായ പ്രതിഭാശക്തിയേയും ആദ്ധ്യാത്മിക പരിജ്ഞാനത്തെയും താരതമ്യവിവേചനം ചെയ്യുവാൻ തക്കവിധം വേദപുസ്തകവാക്യങ്ങൾ ക്രമീകൃതമാണ്.

ജ്ഞാനദായകമായ ചില വാക്യങ്ങൾ ചുവടെ ചേർക്കുന്നു

---

## പ. ബാവാതിരുമേനിയെ മാർ ഗ്രീഗോറിയോസ് തിരുമേനി സന്ദർശിച്ചു

കുറേ നാളുകളായി ആലസ്യവിധേയനായിരിക്കുന്ന കോട്ടയം ഇടവകയുടെ കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് സഹായ മെത്രാപ്പോലീത്താ തിരുമേനിയുമൊന്നിച്ച് ഈ മാസം 1-ാം തീയതി ദേവലോകം അരമനായിലെത്തി രോഗശയ്യാവലംബിയായ പ. ബാവാതിരുമേനിയെ സന്ദർശിച്ചു.

---

മനുഷ്യദൃഷ്ടിയിൽ സാമർത്ഥ്യമെന്നും ജ്ഞാനമെന്നും ഗണിക്കുന്ന പലതും ദൈവം ഭോഷത്വമെന്നു തള്ളിക്കളയുന്നവയാണ്. വലിയ കലാവിദഗ്ദ്ധന്മാർ അനീതിക്കും അധർമ്മത്തിനും അടിമകളായിപ്പോകുന്നതു് നാം കാണുന്നില്ലയോ? വിശ്വാസികളുടെ പിതാവായ അബ്രഹാം എവിടേക്കു പോകുന്നു എന്നറിയാതെ വിശ്വാസത്തിൽ മാത്രം അടിയുറപ്പിച്ച് പുറപ്പെട്ടപ്പോൾ മനുഷ്യൻെറ കണ്ണിൽ കേവലം ബുദ്ധിഹീനമായ ഒരു പ്രവൃത്തിയായിരുന്നു. ദൈവശബ്ദം കേട്ടു പ്രവർത്തിച്ചതിനാൽ ആ പിതാവിൻെറ പാദങ്ങൾ പാറമേലത്രേ ഉറപ്പിക്കപ്പെട്ടിരുന്നതു്. അബ്രഹാം ഉപേക്ഷിച്ചതിനെല്ലാം അനേകമടങ്ങ് പകരം ലഭിച്ചു. യേശുരക്ഷകൻ തൻെറ പരസ്യശുശ്രൂഷയുടെ ഉൽഘാടനമെന്ന പ്രകാരം കാനായിലെ കല്യാണത്തിനു് ശുശ്രൂഷക്കാരോട്ട് കല്ലാത്രങ്ങളിൽ വെള്ളം കോരി നിറയ്ക്കുവാൻ കല്പിച്ചപ്പോൾ വീഞ്ഞിനു പകരം പച്ചവെള്ളം നിറയ്ക്കുന്നതു് ബുദ്ധിശൂന്യമായ കൃത്യമെന്നു കരുതാതെ അവർ അതിനെ ചോദ്യം ചെയ്യാതെ അനുസരിച്ചതിനാൽ ദൈവമഹത്വം കാണുവാനും അനുഭവിപ്പാനും സംഗതിയായി. അഭ്യസ്തവിദ്യരല്ലാത്തവർ പരിതപിക്കേണ്ടതില്ല നെബുക്കദനേസറിൻെറ സ്വപ്നവും അർത്ഥവും പറവാൻ ജ്ഞാനം പ്രാപിക്കേണ്ടതിനു് ദാനിയേൽ തൻെറ സഖികളോട്ട ചേർന്നു പ്രാർത്ഥിച്ചപ്പോൾ ജ്ഞാനം പ്രാപിച്ചെന്നു മാത്രമല്ല ശിലാഹൃദയനായ രാജാവു് ദാനിയേലിൻെറ ദൈവം വാഴ്ത്തപ്പെട്ടവൻ എന്നു സമ്മതിച്ച് ഏററു പറയുന്നതിനും ഇടയായി. അവർ ജീവിച്ചിരുന്ന കാലത്തു് വിറകൊള്ളിക്കത്തക്കവിധം ജ്ഞാനികളായി ശോഭിച്ചതു് വിശുദ്ധ ജീവിതത്തിൻെറ ശക്തിയേറിയ സാക്ഷ്യം തന്നെ. ദാനിയേൽ നക്ഷത്രസമാനം ജ്വലിച്ചുമിന്നുന്നു. നിത്യതയോളം എ

ത്തുന്ന ജ്ഞാനം പ്രാപിക്കേണ്ടതിന് നാം എന്താണ് ചെയ്യേണ്ടതു്?

ഞങ്ങൾ ജ്ഞാനമുള്ളോരു ഹൃദയം പ്രാപിക്കേണ്ടതിന് ഞങ്ങളുടെ നാളുകളെ എണ്ണുവാൻ ഞങ്ങളെ ഉപദേശിക്കേണമെ (സങ്കീ. 90. 12) എന്ന് നമുക്കും പ്രാർത്ഥിക്കാം. നാളുകളെ എണ്ണുന്നതുകൊണ്ട് ജ്ഞാനം പ്രാപിക്കുന്നതെങ്ങനെ? നമുക്കു ദാനമായി ലഭിച്ച കഴിഞ്ഞകാലങ്ങൾ എണ്ണിനോക്കാം. ഒരു പുതുവർഷത്തിലേക്കു നാം പ്രവേശിക്കുവാൻ അനുവദിച്ചെന്നു മാത്രമല്ല അനേകം അവസരങ്ങൾ നൽകപ്പെട്ടിട്ടുണ്ട്. നാം നാളുകൾ എണ്ണിയാലും ഇല്ലെങ്കിലും അതു കടന്നുപോകും. നാസ്തികനും ആസ്തികനും പണ്ഡിതനും പാമരനും ഒരുപോലെ ജീവിതസായാഹ്നത്തിലേക്കു പ്രയാണം ചെയ്യുന്നു. എന്നാൽ കഴിഞ്ഞകാലങ്ങളിലെ നേട്ടങ്ങളെയും പരാജയങ്ങളെയും പരിശോധിക്കുന്നവർ ജ്ഞാനം പ്രാപിക്കും. സൂര്യരശ്മി മഞ്ഞുകട്ടകളെ ദ്രവിപ്പിക്കുകയും ജലപ്രവാഹങ്ങളെ നീരാവി ആക്കി രൂപാന്തരപ്പെടുത്തുകയും ചെയ്യുന്നതുപോലെ ദൈവത്തിന്റെ വൻക്രിയകൾ ചിലർക്ക് നന്മയ്ക്കായും ചിലർക്ക് തിന്മയ്ക്കായും ഭവിക്കുന്നു. ദൈവകൃപകളും ശാസനകളും അനുഭവിക്കുന്ന വ്യക്തികളുടെ മാനസികവ്യാപാരം അനുസരിച്ചാണ് അതിന്റെ പ്രതിഫലനം. അനാഥരും ആലംബഹീനരും സ്വർഗ്ഗീയ പിതാവിന്റെ ഭണ്ഡാരത്തിലെ തീർന്നുപോകാത്ത എണ്ണയും മാവും അനുഭവിച്ചതും കുരുടർ തങ്ങൾ അറിയാത്ത വഴികളിൽകൂടി നടന്നുപോയതും തകർന്ന ഹൃദയങ്ങൾ സൗഖ്യം പ്രാപിച്ചതും എല്ലാം ഓർത്ത് കൃതജ്ഞതാനിർഭരമായ ഹൃദയത്തോടെ രക്ഷയുടെ പാനപാത്രം എടുത്ത് സ്തോത്രം ചെയ്യുന്നതിനു നമുക്ക് നമ്മുടെ നാളുകളെ എണ്ണിനോക്കാം.

നാളുകൾ എണ്ണുമ്പോൾ നഷ്ടമാക്കിയ അവസരങ്ങളും കെട്ടിവെച്ചതായ താലന്തുകളും ഓരോന്നായി സ്മൃതിപഥത്തിൽ വന്നുചേരും. നമ്മുടെ അവിശ്വസ്തതയും അയോഗ്യതകളും നിരാശാജനകമാണെങ്കിലും ആകാശം ഭൂമിക്കു മീതെ ഉയർന്നിരിക്കുന്നതുപോലെ ഉന്നതമായ തന്റെ ദയയാൽ ഉദയം അസ്തമനത്തോട് അകന്നിരിക്കുന്നതുപോലെ നമ്മുടെ ലംഘനങ്ങളെ നമ്മിൽ നിന്ന് അകററിക്കളയും. വളരെയധികം സിദ്ധികളും ഐശ്വര്യവും ലഭിച്ചിട്ട് വ്യക്തികളായും സമൂഹമായും സമുദായസേവനമെന്നും സ്വാമിഭക്തിയെന്നും ഉള്ള വ്യാജേന സ്വാർത്ഥലാഭങ്ങൾക്കായി ചെലവഴിച്ചതു് ഓർത്ത് കർത്തൃപാദങ്ങളിലേക്ക് സമീപിക്കാം. പച്ചവെള്ളത്തിന്റെ നിറവും മണവും ഗുണവും എല്ലാം വ്യത്യാസപ്പെടുത്തി പുതിയ ഒന്നാം തരം വീഞ്ഞാക്കി രൂപാന്തരപ്പെടുത്തിയ ഗുരുനാഥപാദങ്ങളിൽ നമ്മെ സമ്പൂർണ്ണമായി സമർപ്പിക്കുന്നതിന് നാളുകളെ എണ്ണാം. ക്ലേശങ്ങളും നിരാശകളും നേരിട്ട് എങ്കിലും ചോദ്യം ചെയ്യാതെ നമ്മെത്തന്നെ സമർപ്പിച്ചു കൊടുക്കുമ്പോൾ അടിമബാലന്മാരോടുകൂടി തീച്ചൂളയിൽ നടന്ന ജീവനാഥൻ നമ്മുടെ ദുഃഖങ്ങളിൽ നമ്മോടു ചേർന്നുനിന്നുകൊണ്ട് എല്ലാം നന്മയ്ക്കും തിരുനാമമഹത്വത്തിനും ആക്കിത്തീർക്കുമെന്നുള്ളതിന് വിശ്വാസികളായ ഓരോരുത്തരും അനുഭവസാക്ഷികളാണ്. ഇവ നാം എണ്ണിനോക്കി ഗ്രഹിക്കേണ്ടതാണ്. കഴിഞ്ഞ പാഠങ്ങൾ പഠിക്കാതെയും പ്രായോഗികമാക്കാതെയും പുതിയ പാഠങ്ങൾ പഠിപ്പിക്കുന്നതിനും പഠിക്കുന്നതിനും സാദ്ധ്യമാകുന്നില്ല. അതുപോലെ ബുദ്ധിമതികൾ തങ്ങൾക്കു ലഭിച്ചിട്ടുള്ള സകലപാഠങ്ങളും ജീവിതത്തിൽ പ്രദർശിപ്പിക്കുന്നതിനു ശ്രമിക്കുന്നു. അങ്ങനെ വാത്സല്യശിഷ്യരെന്നുള്ള പേരിന് അർഹരായിത്തീരുന്നു. ദൈവം നമുക്കു വെളിപ്പെടുത്തിത്തരുന്ന പാതയിൽകൂടി യാത്രചെയ്യുകയും വാഗ്ദത്തങ്ങൾ സ്വായത്തമാക്കുകയും ചെയ്യുമ്പോഴുണ്ടാകുന്ന ആനന്ദം വാചാമഗോചരമാണ്.

ഐഹിക ജീവിതം അല്പകാലത്തേക്കു മാത്രമാകയാൽ നിത്യകാലത്തേക്കുള്ള നേട്ടങ്ങൾ സമ്പാദിക്കുന്നതിന് ജ്ഞാനി സദാ ജാഗരൂകനായിരിക്കുന്നു; ജ്ഞാനം പ്രാപിക്കേണ്ടതിന് നാളുകളെ എണ്ണുകയും അവസാനിക്കുന്നതിനെപ്പററി ഖേദിക്കാതിരിക്കയും ചെയ്യുന്നു. സമയങ്ങളും നാഴികകളും തീർന്നുപോയാൽ പിതൃസന്നിധിയിലേക്ക് അധികം അടുത്തു എന്ന് ഓർത്ത് ആനന്ദിക്കുവാൻ നാളുകളെ എണ്ണുന്നവർക്കേ സാധിക്കയുള്ളു. യഹോവാഭക്തി തന്നെയാണ് ജ്ഞാനം. യഹോവാഭക്തി പ്രാപിക്കുന്നതിനും വർദ്ധിപ്പിക്കുന്നതിനും ഭക്തിയിൽ ശക്തി പ്രാപിക്കുന്നതിനും ഒരു വർഷം കൂടി നൽകിയിരിക്കുന്നു. ബുദ്ധിമാൻ അല്പ സഹായത്താൽ വീഴ്ചയിൽനിന്നും എഴുന്നേൽക്കുന്നു. പഴയതെല്ലാം പരിശോധിച്ച് പുതുക്കം പ്രാപിക്കാം. ബുദ്ധിമാൻ പലരെയും നീതിയിലേക്കു നടത്തുന്നു. തന്റെ ജീവിതകാലം അവസാനിക്കുന്നതിനു മുമ്പെ പ്രിയമക്കൾക്കും ബന്ധുമിത്രാദികൾക്കും പാപബോധം വരുത്തുകയും ജ്ഞാനത്തിന്റെ പാതയിലേക്ക് നയിക്കയും ചെയ്യും. ദൈവത്തെ അന്വേഷിക്കുന്ന ബുദ്ധി നമുക്ക് ഉണ്ടോ എന്നു പരിശോധിക്കാം. "എന്റെ ഈ വചനങ്ങളെ കേട്ട് പ്രവർത്തിക്കുന്നവൻ ഒക്കെയും പാറമേൽ വീടു പണിത ബുദ്ധിയുള്ള മനുഷ്യനോടു തുല്യനാകുന്നു" (വി: മത്തായി. 7: 24.)

—0—

# നീതിയുടെ പ്രവാചകനായ യോഹന്നാൻ

(പി. ജെ. അലക്സാണ്ടർ ബി ഏ. എൽ. ററി)

നമ്മുടെ കർത്താവിന്റെ ജീവചരിത്രസംഭവങ്ങളിൽ ഒരു പ്രധാനസ്ഥാനം യോഹന്നാൻ സ്നാപകനുണ്ടായിരുന്നതിനാൽ അദ്ദേഹത്തെപ്പററി കൂടുതലായി അറിയേണ്ടതു് ആവശ്യമാണു്. നമ്മുടെ കർത്താവിന്റെ അവതാരവും യോഹന്നാന്റെ ജനനവും ഗബ്രിയേൽ മാലാഖാ മുഖാന്തിരം ലോകത്തിനു വെളിപ്പെട്ടു. ഹേറോദേസിന്റെ ശിശുവധം പ്രാബല്യത്തിലായപ്പോൾ ദൈവനിയോഗപ്രകാരം ശിശുക്കൾ ഇരുവരും ദൂരസ്ഥലത്തേക്കു മാററപ്പെട്ടു. യോഹന്നാന്റെ മാതാവു് എലിസബേത്തു് കുട്ടിയേയുംകൊണ്ടു് വീട്ടിൽ നിന്നിറങ്ങി ഓടുകയും അപ്പോൾ ഒരു ദൈവദൂതൻ പ്രത്യക്ഷപ്പെട്ടു് കുട്ടിയെ അവളുടെ കൈയിൽ നിന്നും വാങ്ങി "സീഫ്" എന്നു പറയപ്പെടുന്ന വനത്തിൽ കൊണ്ടുപോകുകയും അവിടെ ഏകനായി ദൈവസംരക്ഷണയിൽ വളത്തപ്പെടുകയും ചെയ്തു എന്നു പറയപ്പെടുന്നു. ഏതായാലും യോഹന്നാന്റെ ജനനം മുതൽ പരസ്യപ്രസംഗം വരെയുള്ള കാലഘട്ടം ഒരജ്ഞാതവാസമായിരുന്നു.

ഏകാകിയായി ഒരു വിജനസ്ഥലത്തു വളർന്ന യോഹന്നാനും, തന്റെ മാതാപിതാക്കന്മാരോടും ബന്ധുക്കളോടും കൂടി വളർന്ന യേശുക്രിസ്തുവും തമ്മിൽ ഭാവത്തിലും വസ്ത്രധാരണത്തിലും പ്രകൃതത്തിലും വളരെ അന്തരമുണ്ടായിരുന്നു. അവർ ബന്ധുക്കൾ ആയിരുന്നു എങ്കിലും തമ്മിൽ ആദ്യം കണ്ടുമുട്ടുന്നതു യോർദ്ദാൻ നദീതീരത്തു വെച്ചായിരുന്നു. കർത്താവിന്റെ മുന്നോടിയായി തന്റെ വഴി ഒരുക്കുക എന്നതായിരുന്നു യോഹന്നാന്റെ പ്രയത്നവും പ്രസംഗങ്ങളും. ഈ കൂടിക്കാഴ്ച കർത്താവിനെപ്പററി കൂടുതൽ ബഹുമാനവും ആദരവും, സ്നേഹവും യോഹന്നാനിൽ ഉളവാക്കുന്നതിനു സഹായിച്ചു. സ്വന്തം കണ്ണുകൾകൊണ്ടു് ലോകരക്ഷിതാവിനെ കാണുവാൻ സാധിക്കുകയും, അദ്ദേഹത്തെ സ്നാനപ്പെടുത്തുവാൻ ഭാഗ്യം സിദ്ധിക്കയും ചെയ്തതുകൊണ്ടു സകല പ്രവാചകന്മാരിലും വലിയവനായി യോഹന്നാൻ ഗണിക്കപ്പെടുന്നു. മഹത്തായ സ്നാപകകർമ്മം നടത്തുവാൻ യോഹന്നാൻ ആദ്യം സംശയിച്ചു എങ്കിലും കർത്താവിന്റെ നിർബ്ബന്ധംമൂലം വഴിപ്പെട്ടു. അതിനു മുൻപു് ഒരിക്കലും കാണുവാൻ സാധിക്കാത്തതായ ഒരു വലിയ അടയാളമായിരുന്നുവല്ലോ അപ്പോൾ അദ്ദേഹം കണ്ടതു്. ഇവർ പരസ്പരം സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്തുവന്നു.

മരുഭൂമിയിൽ യോഹന്നാന്റെ പ്രസംഗം ശ്രോതാക്കളുടെ ഹൃദയങ്ങളെ ആഴമായി സ്പർശിക്കത്തക്കവണ്ണം ശക്തിയേറിയതായിരുന്നു. അനേകായിരങ്ങളായിരുന്നു പ്രതിദിനം അദ്ദേഹത്തിന്റെ അടുക്കൽ തടിച്ചുകൂടിയിരുന്നതു്. നാടു മുഴുവൻ സ്നാപകയോഹന്നാൻ ഒരു സംസാരവിഷയമായിത്തീന്നു. സനിദ്രീം സംഘത്തിൽനിന്നും കുറെപേർ അയയ്ക്കപ്പെട്ടു് താൻ ഏലിയാവോ, വരുവാനുള്ള മിശിഹായോ എന്നു് ആരായുന്നു. ഇതു തനിക്കു് ഒരു വലിയ ബഹുമാനം തന്നെ ആയിരുന്നു. "അതേ" എന്നു പറഞ്ഞിരുന്നു എങ്കിൽ നിശ്ചയമായും അവർ അദ്ദേഹത്തെ രാജാവായി കിരീടം ധരിപ്പിക്കുമായിരുന്നു. എന്നാൽ സത്യത്തെ സ്നേഹിക്കുന്നവനായിരുന്നതിനാൽ താൻ വെറും ഒരു ശബ്ദം മാത്രമാണെന്നുള്ള തന്റെ മറുപടി വിനയത്തിന്റെ ആഴത്തെ കുറിക്കുന്നു. ലോകചരിത്രത്തിൽ ശബ്ദത്തിന്റെ മാഹാത്മ്യം നാം അറിഞ്ഞിട്ടുള്ളതാണല്ലോ. മനുഷ്യരെ നിരാശയിൽനിന്നും ഉയത്തി ധൈര്യത്തോടും ആത്മവിശ്വാസത്തോടും കൂടി പ്രവർത്തിപ്പിക്കുന്നതിനു് അതു പ്രചോദനം നൽകുന്നു. സ്നാപകയോഹന്നാൻ ഇവിടെ ലോകപദവികൾക്കോ ബഹുമാനത്തിനോ ഒന്നും ആഗ്രഹിക്കുന്നില്ല. ജീവിതദർശനം മനസ്സിലാക്കി ദൈവത്തിൽനിന്നും സിദ്ധിച്ച മഹൽദൂതു് ലോകത്തെ ഗ്രഹിപ്പിച്ചു, ലോകരക്ഷകനായി വന്നിരിക്കുന്ന മിശിഹായേ ചൂണ്ടിക്കാണിക്കുവാൻ മാത്രം ശ്രമിക്കുകയായിരുന്നു അദ്ദേഹം. നമുക്കു് ഓരോരുത്തർക്കും ദൈവത്തിൽനിന്നുള്ള ദൂതു നാം മനസ്സിലാക്കി സ്ഥാനമാനങ്ങൾ ആഗ്രഹിക്കാതെ ആ ദൂതു് ലോകത്തിനു വെളിപ്പെടുത്തികൊടുക്കുവാൻ തയ്യാറാകണം എന്നുള്ളതാണു് യോഹന്നാൻ സ്നാപകന്റെ ജീവിതത്തിൽ നിന്നും നാം പഠിക്കേണ്ട ഒരു പാഠം. കർത്താവിന്റെ പാത ഒരുക്കുക എന്ന തന്റെ ജോലി പൂത്തിയായതോടു കൂടി തന്റെ ജോലി അവസാനിച്ചിരിക്കുന്നു എന്നു് അദ്ദേഹം അറിഞ്ഞു. ഏലിയാവോ മിശിഹായോ അല്ല താൻ എങ്കിൽ പിന്നെ എന്തുകൊണ്ടു് മനുഷ്യരെ സ്നാനം കഴിപ്പിക്കുന്നു എന്നു് തന്നെ സന്ദർശിച്ചവർ അടുത്തതായി ചോദിച്ചു. അതിന്റെ മറുപടി താൻ വെള്ളം കൊണ്ടു മാത്രം സ്നാനപ്പെടുത്തുന്നു, എന്നാലോ തന്റെ പിന്നാലെ വരുന്നവൻ പരിശുദ്ധാത്മാവുകൊണ്ടും അഗ്നികൊണ്ടും അവരെ സ്നാന

പ്പെടുത്തും എന്നതായിരുന്നു. വിനയപുരസ്സരമുള്ള ഈ വാക്കുകൾ യേശുവിൻ്റെ ശിഷ്യന്മാർക്കും ഒരു പാഠമായിരുന്നു. അവർ ഉയർന്ന പദവികൾക്കും സ്ഥാനമാനങ്ങൾക്കും വേണ്ടി ചെറുതായി മത്സരിക്കുന്നുണ്ടായിരുന്നു. തൻ്റെ ജോലി വെറും ബാഹ്യമായിരുന്നു എന്നും എന്നാൽ ക്രിസ്തുവിൻ്റേതു് മനുഷ്യഹൃദയങ്ങളെ സ്പർശിക്കുന്നതും രക്ഷാനിദാനവും എന്നും സ്നാപകൻ വെളിപ്പെടുത്തി.

വേറൊരവസരത്തിൽ, യേശുക്രിസ്തുവിൻ്റെ മരുഭൂമിയിലെ പരീക്ഷകൾക്കുശേഷം, അദ്ദേഹത്തെ ചൂണ്ടിക്കാണിച്ചുകൊണ്ടു് ഒരു യുവാവിനോടു് യോഹന്നാൻ പറയുകയായിരുന്നു "കണ്ടാലും ലോകത്തിൻ്റെ പാപങ്ങളെ ചുമക്കുന്ന ദൈവത്തിൻ്റെ കുഞ്ഞാടു്" എന്നു്. ഏതാനും ദിവസങ്ങൾക്കുശേഷം യോഹന്നാൻ തൻ്റെ ശിഷ്യന്മാരിൽ രണ്ടുപേർക്കു് യേശുവിനെ ചൂണ്ടിക്കാണിച്ചുകൊണ്ടു് അദ്ദേഹത്തെ പിന്തുടരുവാൻ ആവശ്യപ്പെടുന്നു. കുറെ നാൾ കഴിഞ്ഞപ്പോൾ യേശുവിൻ്റെ ദിവ്യപ്രഭാഷണങ്ങൾ കേട്ടു് അനേകായിരം തന്നെ പിന്തുടരുന്നതും യോഹന്നാൻ്റെ പ്രതാപം കുറഞ്ഞുപോകുന്നതും അദ്ദേഹത്തിൻ്റെ ശിഷ്യന്മാർ കണ്ടു് അതേപ്പററി അദ്ദേഹത്തോടു് സംസാരിക്കുന്നു. ഇതു സാധാരണക്കാർക്കു പ്രയാസം തോന്നിക്കുന്ന ഒരു അവസ്ഥ തന്നെ ആയിരുന്നു. എന്നാൽ യോഹന്നാൻ്റെ മറുപടി തൻ്റെ ശ്രേഷ്ഠതയെ ആണു് വെളിപ്പെടുത്തുന്നതു്. 'സ്വർഗ്ഗത്തിൽ നിന്നും ലഭിച്ചിട്ടില്ലാ എങ്കിൽ ഒരു മനുഷ്യനും ഒന്നും തന്നെ പ്രാപിപ്പാൻ സാദ്ധ്യമല്ല' എന്നായിരുന്നു ആ മറുപടി. താൻ ക്രിസ്തുവിനെ ചൂണ്ടിക്കാണിക്കുന്ന ഒരു മുന്നോടിമാത്രമാണെന്നും യഥാർത്ഥ മണവാളൻ ക്രിസ്തു ആണെന്നും താൻ ആ മണവാളൻ്റെ ഒരു തോഴൻ മാത്രമാണെന്നും വെളിപ്പെടുത്തുക ആയിരുന്നു യോഹന്നാൻ. "അവൻ വർദ്ധിക്കണം, ഞാനോ ചുരുങ്ങണം" എന്നതായിരുന്നു യോഹന്നാൻ്റെ ആദർശം. ക്രിസ്തുവിൻ്റെ മഹിമയിൽ യോഹന്നാൻ സന്തോഷിക്കുകയാണു്. അസൂയപ്പെടുകയല്ല. അസൂയ ആണല്ലോ സ്നേഹബന്ധത്തെ കളങ്കപ്പെടുത്തുന്നതു്. ഈ സത്യം നാം ഓരോരുത്തരെയും ഇരുത്തി ചിന്തിപ്പിക്കേണ്ട ഒന്നാണു്. സ്വാർത്ഥ ചിന്തയില്ലാതെ കർത്താവിനെ പിന്തുടരുന്നതിനു് ഒരു ആഹ്വാനമാണിതു്.

ആരുടെയും പ്രീതിക്കോ സേവക്കോ പോകാതെ എല്ലാ കുററവും മുഖത്തുനോക്കി പരസ്യമായി ശാസിക്കുന്ന ഒരു പ്രകൃതക്കാരനായിരുന്നു സ്നാപക യോഹന്നാൻ. അന്നു നാടുവാഴിയായിരുന്ന ഹേരോദേസ് അന്തിപ്പാസ് തൻ്റെ സഹോദരൻ ഫീലിപ്പോസിൻ്റെ ഭാര്യ ഹെറോദ്യായെ സ്വന്തം ഭാര്യയായി കൊട്ടാരത്തിൽ താമസിപ്പിച്ചതിനെ, യോഹന്നാൻ ഭയം കൂടാതെ രാജാവിൻ്റെ മുഖത്തുനോക്കി പരസ്യമായി ശാസിച്ചു. അതിൽ കുപിതനായ രാജാവു് അദ്ദേഹത്തെ തടവിലാക്കി.

സ്നാപകൻ തടവിലാക്കപ്പെട്ടു എന്നു കർത്താവു് കേട്ടപ്പോൾ വളരെ ദുഃഖിച്ചു. പരസ്യമായ ഏതോ പ്രകടനചടങ്ങുമൂലം കർത്താവു് തൻ്റെ രാജ്യം സ്ഥാപിക്കും എന്നു്, ഒരു പക്ഷെ, യോഹന്നാനു വിചാരിച്ചിരുന്നിരിക്കാം. അതുകൊണ്ടായിരിക്കാം, യോഹന്നാൻ തടവിലായിരിക്കുമ്പോൾ തൻ്റെ ശിഷ്യന്മാരിൽ രണ്ടു പേരെ യേശുക്രിസ്തുവിൻ്റെ അടുക്കൽ അയച്ചു് 'വരുവാനുള്ളവൻ നീയോ അതോ ഞങ്ങൾ മറെറാരുത്തനെ കാത്തിരിക്കണമോ' എന്നു ചോദിച്ചതു്. ഇതിൽ മുഷിവു തോന്നാതെ ശാന്തനായി താൻ ചെയ്യുന്ന ജോലികളെക്കുറിച്ചു് ഒരു വിവരണം മാത്രം നൽകുക ആയിരുന്നു കർത്താവു ചെയ്തതു്. തൻ്റെ വഴി ഒരുക്കുവാനായി വന്ന തൻ്റെ മുന്നോടി ഇങ്ങനെ ഒരു ചോദ്യം ചോദിക്കുന്നതിൽ ആർക്കും അതിശയം തോന്നാം. ഇതിങ്കൽ തൻ്റെ ശിഷ്യന്മാർക്കു് യോഹന്നാനെക്കുറിച്ചു് മതിപ്പു് കുറയുമെന്നു് സംശയിച്ചായിരിക്കാം കർത്താവു് യോഹന്നാനെപ്പററി ഒരു നല്ല വിവരണം നൽകിയതു്. "സ്ത്രീകളിൽനിന്നും ജനിച്ചവരിൽ യോഹന്നാനെക്കാൾ വലിയവൻ ആരുമില്ല" എന്നു് അവരെ ധരിപ്പിക്കുകയും ചെയ്തു. (ലൂ. 7: 18-35)

പലസ്തീൻ നാടിൻ്റെ തെക്കു് സ്ഥിതിചെയ്യുന്ന മക്കേറെസ്സ് (Machaerus) പ്രതിരോധ കോട്ടയിലെ ഒരു ഇരുൾ മുറിയിലായിരുന്നു. യോഹന്നാൻ തടവിലാക്കപ്പെട്ടതു്. അവിടെ താൻ പ്രാർത്ഥനയിലും ധ്യാനത്തിലും തൻ്റെ സമയം ചിലവഴിച്ചു. തൻ്റെ ശിഷ്യന്മാർ വന്നു കർത്താവിൻ്റെ ദൂതു് തന്നോടു് അറിയിച്ചപ്പോൾ, കൂടുതൽ ധൈര്യവും വിശ്വാസവും അദ്ദേഹത്തിനുണ്ടായി. തടവിലായിരുന്നപ്പോഴും ഹേരോദേസ്സും, യോഹന്നാനും പല അവസരങ്ങളിലും പരസ്പരം കാണുകയും സംഭാഷണങ്ങൾ നടത്തുകയും ചെയ്തിരുന്നു. അപ്പോഴെല്ലാം ഹേരോദേസ്സിൻ്റെ മനഃസാക്ഷിയെ സ്പർശിക്കത്തക്കവണ്ണം യോഹന്നാൻ സംസാരിച്ചു. വി. മർക്കോസ് പറയുന്നതു് ഹേരോദോസ് യോഹന്നാനെ തടവിൽനിന്നും വിമുക്തനാക്കാതെ അവിടെതന്നെ പാർപ്പിച്ചിരുന്നതു് ഹേറോദ്യായുടെ പകയുടെയും ഗൂഢാലോചനയുടെയും ഫലമായി യോഹന്നാൻ വധിക്കപ്പെടുവാൻ ഇടയാകരുതെന്നു് കരുതി ആയിരുന്നു എന്നത്രേ. അത്രയ്ക്കു് അവൾക്കു് അദ്ദേഹത്തോടു് വെറുപ്പും വിരോധവും തോന്നിയിരുന്നു. അവൾ ഒരു അവസരം കാത്തിരി

# വിരുദ്ധ ഗ്രൂപ്പുകൾ

(മല്ലാൻ ഫാദർ എൻ. ഏ. യൂഹാനോൻ.)

നമ്മുടെ കർത്താവിന്റെ ജീവിതകാലത്തു് തനിക്കെതിരായി പ്രവർത്തിച്ചുകൊണ്ടിരുന്ന പല വിരുദ്ധസംഘങ്ങൾ ഉണ്ടായിരുന്നു. കർത്താവിന്റെ ഉപദേശങ്ങളോടും പ്രവർത്തനങ്ങളോടും അവർ വിഘടിച്ചു നിൽക്കുകയും എപ്പോഴും തമ്മിൽ കുറ്റം ആരോപിക്കുകയും, ഏതു നന്മപ്രവൃത്തിയേയും തിന്മയായി ചിത്രീകരിക്കുവാൻ ആവശ്യമായ യത്നങ്ങൾ നടത്തിക്കൊണ്ടിരിക്കുകയും ചെയ്തതായി കാണാം. തന്നിൽ വിരുദ്ധപ്പെടുന്നവർക്കു വരാവുന്ന ദൗർഭാഗ്യത്തെ കർത്താവു് ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. "എന്നിൽ വിരുദ്ധപ്പെടാത്തവൻ ഭാഗ്യവാൻ" (ലൂക്കാ 7: 23) ഈ ചെറിയവരിൽ ഒരുത്തനെ വിരുദ്ധപ്പെടുത്തുന്നതിനെക്കാൾ കഴുതയുടെ തിരികല്ലു് കഴുത്തിൽ ബന്ധിക്കപ്പെട്ടു് ആഴത്തിലേക്കു തള്ളിക്കളയുന്നതു് നല്ലതാണു്" എന്നെല്ലാം താൻ വ്യക്തമായി കാണിച്ചിട്ടുണ്ടു്. വി: മർക്കോസിന്റെ സുവിശേഷം 6: 4-ൽ യഹൂദന്മാർ തന്നിൽ വിരുദ്ധപ്പെട്ടതായും, വി. യോഹ. 6: 66-ൽ തന്റെ ശിഷ്യന്മാരിൽ പലരും തന്റെ ഉപദേശത്തോടു യോജിക്കാതെ പിൻവാങ്ങിപ്പോയതായും, പിന്നീടു തന്നോടുകൂടെ സഞ്ചരിക്കാതിരുന്നതായും പറഞ്ഞിരിക്കുന്നു. ന്യായമായ അഭിപ്രായങ്ങളോടും അധികൃതമായ നിയമങ്ങളോടും വിരുദ്ധതയും നിസ്സഹകരണവും കാണിക്കുന്ന ഒരു വർഗ്ഗം എല്ലാക്കാലത്തും, എല്ലാ സമൂഹങ്ങളിലും,

---

കുക മാത്രമായിരുന്നു. മൂന്നു മാസങ്ങൾക്കുശേഷം അവൾക്കു് അവസരം ലഭിച്ചു അന്നു് ഹേറോദേസ്സിന്റെ ജന്മദിനമായിരുന്നു. മക്കേറൂസ്സ് കോട്ടയുടെ സമീപം സ്ഥിതിചെയ്തിരുന്ന രാജകൊട്ടാരത്തിലേക്കു് തന്റെ ഇടപ്രഭുക്കന്മാരെയും സ്നേഹിതന്മാരെയും ക്ഷണിച്ചു് വിഭവസമൃദ്ധമായ വിരുന്നു നൽകി വിലയേറിയ മദ്യം അന്നുരാത്രിയിൽ ധാരാളം ചിലവായി. എല്ലാവരും അർദ്ധബോധാവസ്ഥയിൽ ലയിച്ചിരുന്നപ്പോൾ ഹേറോദ്യായുടെ മകൾ ശലോമി പ്രവേശിച്ചു് ആകർഷണീയമായ നൃത്തം ചെയ്തു് സദസ്യരെ ആനന്ദിപ്പിച്ചു. അവിടെ ഹസ്തതാഡനങ്ങളും ആഹ്ലാദപ്രകടനങ്ങളും മുഴങ്ങി നടക്കുന്നു! തടവിൽ കിടക്കുന്ന യോഹന്നാനുപോലും ഇതെല്ലാം കേൾക്കാമായിരുന്നു. മദ്യലഹരിയിൽ മുഴുകിയിരുന്ന രാജാവു് സന്തോഷിച്ചു് വിശിഷ്ടാതിഥികളുടെ മുമ്പിൽ വച്ചുതന്നെ ആ കുട്ടിയോടു് ഏതു സമ്മാനവും ചോദിച്ചുകൊള്ളുവാൻ ആവശ്യപ്പെട്ടു രാജ്യത്തിന്റെ പകുതിപോലും ചോദിക്കുന്നു എങ്കിൽ അതും കൊടുക്കുവാൻ സന്നദ്ധനാണെന്നു് അയാൾ പ്രതിജ്ഞ ചെയ്തു. ഉടൻ തന്നെ ആ പെണ്ണു് അവളുടെ മാതാവിനോടു് ആലോചിക്കുവാനായി അകത്തു പോകുകയും അതിന്റെ ഫലമായി തടവിൽ കിടക്കുന്ന യോഹന്നാന്റെ തല ഒരു താലത്തിൽ തരുന്നതിനു് ആവശ്യപ്പെടുകയും ചെയ്തു. കൂടിയിരുന്ന അതിഥികൾ എല്ലാവരും ഇതു കേട്ടു് രാജാവിനെ പോലെതന്നെ, സ്തബ്ധരായി. യോഹന്നാൻ സ്നാപകനെ ആളുകൾ എത്രയധികം സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്നു എന്നു് അവർക്കു് അറിയാമായിരുന്നു രാജാവു് ഇതു കേട്ടു് ദുഃഖിതനായി. തന്റെ പ്രതിജ്ഞ നിറവേറാതിരിപ്പാൻ നിവൃത്തിയില്ലാതായി യോഹന്നാന്റെ ശിരസ്സു ഛേദിക്കപ്പെട്ടു. ആയതു് ആ നൃത്തക്കാരിക്കു സമ്മാനിക്കപ്പെട്ടു. അവൾ അതു ദുഷ്ടയായ അവളുടെ അമ്മയ്ക്കും കൊടുത്തു. ഹേറോദേസ് വളരെ മനസ്താപപ്പെട്ടു. അനവസരത്തിലെ മനസ്താപം! പാപത്തെ പരിത്യജിക്കാൻ ചൂടേറിയ ആഹ്വാനമുണ്ടായിട്ടും അതിനെ തഴുകിത്താലോലിച്ചിട്ടു് അതിന്റെ ഭീകരതയിൽ നീചമായ കൊലപാതകകൃത്യത്തിനു കല്പന നൽകിക്കഴിഞ്ഞു് മനസ്താപപ്പെടുകയാണു്. മനസ്താപം പാപത്തെ ഉപേക്ഷിക്കാനാണു പ്രേരിപ്പിക്കേണ്ടതു്. അവൻ യോഹന്നാനെപ്പറ്റി ചിന്തിച്ചു. യേശുവിന്റെ അത്ഭുതങ്ങളെക്കുറിച്ചു ജനങ്ങളിൽ നിന്നും കേട്ടപ്പോൾ, യേശു യോഹന്നാൻ സ്നാപകൻ മരിച്ചവരിൽനിന്നും ഉയിർത്തെഴുന്നേറ്റതായിരിക്കും എന്നു പ്രസ്താവിക്കുകയും ചെയ്തു. യോഹന്നാന്റെ ശിഷ്യന്മാർ ഉടൽ കൊണ്ടുപോയി യഥാവിധി സംസ്കരിച്ചു യേശു ഈ വാർത്തയാൽ ദുഃഖിച്ചു് ആ സ്ഥലം വിട്ടു്. ഒരു വിജനസ്ഥലത്തേക്കു പോയി. ഒരു പക്ഷെ അദ്ദേഹം യോഹന്നാനുവേണ്ടി വിലപിക്കുന്നതിനായിരിക്കാം അപ്രകാരം പോയതു്. കർത്താവു് യോഹന്നാനെ അത്ര അധികം സ്നേഹിച്ചിരുന്നു.

യോഹന്നാൻ സ്നാപകൻ ആയിരുന്നപ്രകാരം നാം ഓരോരുത്തരും നമ്മുടെ കർത്താവിനെ ലോകത്തിനു വെളിപ്പെടുത്തിക്കാണിക്കുന്ന ചൂണ്ടുപലകകളായി തീരുവാൻ ശ്രമിക്കണം. നമ്മുടെ ജീവിതശുദ്ധികൊണ്ടു് ആയതു് സാധിക്കണം.

—0—

രാഷ്ട്രങ്ങളിലും കണ്ടുവരുന്നുണ്ടു്. പല വിരുദ്ധ ഗ്രൂപ്പുകളും നന്മയെ അടിസ്ഥാനമാക്കി ആയിരിക്കയില്ല പ്രവർത്തിക്കുന്നതു്. സഭകളിലും വിരുദ്ധാഭിപ്രായങ്ങൾ വെച്ചുപുലർത്തുന്നവരെ പരിശോധിക്കുമ്പോൾ നീതിനിഷ്ഠമായ ഉദ്ദേശങ്ങളല്ല അവരുടെ പിൻപിൽ കിടക്കുന്നതെന്നു കാണാം. കർത്താവു് ഏതെല്ലാം വിധത്തിൽ മനുഷ്യർക്കു പൊതുവായിട്ടും വ്യക്തികളായിട്ടും നന്മചെയ്തതല്ലാതെ യാതൊരു തിന്മയും ചെയ്തതായി തന്റെ ശത്രുക്കൾ പോലും വാദിക്കുന്നില്ല എങ്കിലും തനിക്കു ശത്രുക്കളും വിരോധികളും ഉണ്ടായിരുന്ന സ്ഥിതിക്കു് അതിനുള്ള കാരണങ്ങൾ എന്തെല്ലാമായിരുന്നു എന്നു നോക്കാം.

## 1. അവരുടെ മുൻവിധി

മനുഷ്യരുടെ മുൻവിധികൾക്കും തജ്ജന്യങ്ങളായ ധാരണകൾക്കും ജീവിതത്തിന്മേൽ വലിയ സ്വാധീനമുണ്ടു്. അഭ്യസ്തവിദ്യരായ ആളുകൾപോലും ചെറുപ്പകാലങ്ങളിൽ തങ്ങളുടെ മാതാപിതാക്കന്മാരിൽ നിന്നും ഗൃഹാന്തരീക്ഷങ്ങളിൽനിന്നും കിട്ടിയിട്ടുള്ള മുൻവിധികളിൽനിന്നു സ്വതന്ത്രരല്ല എന്നു കാണാവുന്നതാണു്. കിഴവിക്കഥകൾപോലെയുള്ള അന്ധവിശ്വാസങ്ങൾ മനസ്സിൽകയറിപ്പറ്റാവുന്ന സന്ദർഭങ്ങളാണല്ലോ ചെറുപ്പകാലങ്ങൾ. ചിലർ എത്ര പ്രായമായാലും ആ ധാരണകൾക്കു് വശംവദരായിത്തന്നെ തുടർന്നെന്നു വരാം. ചിലർ പ്രായത്തിലും ജ്ഞാനത്തിലും മുതിർന്നുവരുമ്പോൾ തെററിദ്ധാരണകൾ നീങ്ങുന്നതായും കാണാം. യക്ഷികഥകൾ പോലും യഥാർത്ഥമായി വിശ്വസിക്കുന്നവർ കണ്ടേക്കാം. മററു മതങ്ങളെക്കുറിച്ചും, രാജ്യങ്ങളെക്കുറിച്ചും, മററു സഭകളെക്കുറിച്ചും എത്രയോ തെററായ ധാരണകളാണു് നമ്മുടെ ചില ചെറുപ്പക്കാർക്കു ലഭിക്കുന്നതും, അവർ അഭ്യസ്തവിദ്യരായിത്തീർന്നതിനുശേഷവും അതു വെച്ചുപുലർത്തുന്നതും. തെററിദ്ധാരണകൾ മനസ്സിൽവെച്ചു് അഷ്ടഗന്ധമിട്ടുറപ്പിച്ചിരിക്കുന്നതിനാൽ അതിനപ്പുറത്തേക്കു നോക്കുവാനോ കടന്നു ചിന്തിക്കുവാനോ ആഗ്രഹവുമില്ല. ഇവൻ യൗസേപ്പിന്റെ പുത്രനായ തച്ചനല്ലയോ? ഇവൻ യാക്കോബിന്റെയും യോസിയുടെയും യഹൂദായുടെയും ശെമഊന്റെയും സഹോദരനല്ലയോ എന്നു മുൻവിധിയോടുകൂടി കർത്താവിനെ കണക്കാക്കിയിരുന്നവർക്കു്, തന്റെ മഹത്വത്തെ മനസ്സിലാക്കുവാൻ കെല്പില്ലാതെപോയി. അവരുടെ നിഗമനങ്ങൾക്കപ്പുറത്തും മററു കാര്യങ്ങളുണ്ടെന്നു ചിന്തിക്കുവാൻ അവരുടെ ഹ്രസ്വമനസ്സാക്ഷി അവരെ അനുവദിച്ചില്ല. ഇന്നുള്ള പല വിരുദ്ധന്മാരുടെയും ഗതി ഇതു തന്നെ. അവരുടെ സങ്കുചിതമനസ്ഥിതിയിൽ നിന്നു് അവരെ സ്വതന്ത്രരാക്കുവാൻ പണത്തിനോ, വിദ്യാഭ്യാസത്തിനോ കഴിഞ്ഞെന്നു വരികയില്ല. "ഞാൻ കേട്ടകാര്യം മാത്രം, ഞാൻ കണ്ട സംഗതി മാത്രം, മററു സംഗതികൾ ലോകത്തിൽ ഉണ്ടോ എന്നു് എനിക്കറിയേണ്ട ആവശ്യമില്ല" എന്ന വിധത്തിൽ ഒട്ടകപ്പക്ഷി നയവുമായി കഴിഞ്ഞുകൂടുന്ന സങ്കുചിതബുദ്ധികൾ അവർക്കും മററുള്ളവർക്കും അനർത്ഥങ്ങൾ വരുത്തിവെയ്ക്കാതിരിക്കയില്ല. മുൻവിധികൾ പലതും അസത്യമായിട്ടുള്ളവയും പലതും സത്യമായിട്ടുള്ളവയും ആയിരിക്കും. സത്യമായിട്ടുള്ളവ തെളിഞ്ഞു തെളിഞ്ഞു വരുമ്പോൾ അതിനുനേരേ കൊഞ്ഞനം കാണിക്കാതെയും പല്ലിറുമ്മാതെയും, സന്തോഷപൂർവ്വം സ്വാഗതം ചെയ്യുന്നതാണു് മനുഷ്യത്വം. ക്രിസ്തീയസഭയെക്കുറിച്ചു് അവജ്ഞയും തെററിദ്ധാരണയും ഉണ്ടായിരുന്ന ശൗലിനു് സഭയ്ക്കെതിരായി പ്രവർത്തിക്കാതിരിക്കുവാൻ സാദ്ധ്യമല്ലായിരുന്നു. എന്നാൽ സത്യാവസ്ഥ തെളിഞ്ഞു കിട്ടിയപ്പോൾ അവൻ വിരുദ്ധപ്രവർത്തനങ്ങൾ എന്നേക്കുമായി നിറുത്തിവെച്ചു് സഭയ്ക്കുവേണ്ടി പോരാടുന്ന വിശ്വാസഭടനായി രൂപാന്തരപ്പെട്ടു. സഭാകാര്യങ്ങളിൽ തലയിടുകയും, അഭിപ്രായങ്ങൾ തട്ടിമൂളിക്കുകയും, വല്ല കിഴവികളും പറഞ്ഞുകേട്ടിട്ടുള്ള ധാരണകളെ അടിസ്ഥാനപ്പെടുത്തി മററുള്ളവരുടെ മേൽ വിധിയെഴുതുകയും, സ്വന്തവീട്ടിൽ മാത്രം ഉപയോഗിക്കാവുന്ന പദങ്ങൾകൊണ്ടു് മേല്പട്ടക്കാരെയും പട്ടക്കാരെയും മുദ്രയടിക്കുകയും ചെയ്യുന്ന കശ്മലന്മാർക്കു് തർസോസുകാരൻ ശൗലിന്റെ വഴിത്തിരിവു് ഒരു സാധന പാഠമാകുമെങ്കിൽ എത്ര നന്നായിരുന്നു. യാഥാർത്ഥ്യങ്ങളുടെ നേരേ കണ്ണടയ്ക്കുവാനാണു് ഒരുവന്റെ മുൻവിധി അവനു് ഇടയാക്കുന്നതെങ്കിൽ അതെത്ര ഭയങ്കരമായിരിക്കും. ഉദിച്ചുവരുന്ന ചന്ദ്രന്റെ നേരേ ഓളിയിടുന്നതുകൊണ്ടെന്തു പ്രയോജനം?

## 2. അവരുടെ അസൂയ

മുൻവിധി മാത്രമല്ല കർത്താവിൽ വിരുദ്ധപ്പെടുവാൻ യഹൂദന്മാരെ പ്രേരിപ്പിച്ചതു്, കർത്താവിനു് അനുയായികൾ പെരുകുന്നതും തന്റെ പ്രശസ്തി വർദ്ധിക്കുന്നതും, തന്നെക്കുറിച്ചു് മററുള്ളവർ നന്മയായി സംസാരിക്കുന്നതും അവർക്കു വഹിക്കുവാൻ നിവൃത്തിയില്ലായിരുന്നു. താൻ ഉപദേശിച്ചതു് സപ്രന്മാരെയും പരീശന്മാരെയും പോലെ അല്ലായിരുന്നു; അധികാരമുള്ളവനെപ്പോലെയായിരുന്നു എന്നു കാണുന്നതിനാൽ കർത്താവിനു തന്നോടിടപെടുന്നവരുടെമേൽ നേതൃത്വമുണ്ടായിരുന്നുവെന്നു വ്യക്തമാണു്. ഒരാൾ സാധാരണയിൽ കവിഞ്ഞു തലയെടുപ്പുള്ളവനായി വരുന്നതു കാണുന്നതിൽ മററുള്ളവർക്കു് എന്തെന്നില്ലാത്ത തലവേദന

അനുഭവപ്പെടുന്നതായി ധാരാളം ഉദാഹരണങ്ങൾ കാണും "ഇന്നടത്തു് ഇന്നാരെ നമുക്കറിയാൻ പാടില്ലേ. അവൻ വലിയ ആളാകുകയൊന്നും വേണ്ട" എന്നിങ്ങനെയുള്ള പദപ്രയോഗം നാം കേട്ടിട്ടുണ്ടല്ലോ. താഴ്ന്ന നിലയിൽ നിന്നു് ഒരുവൻ ഉയർന്നു വരുമ്പോൾ അവൻെറ നേരെ അസൂയപ്പെടുക, വേറൊരുവൻ നല്ലകാര്യങ്ങൾ ചെയ്യുമ്പോൾ അതിനായിഅസൂയപ്പെടുക: വേറൊരുവൻ സൽഗുണപൂർണ്ണനായും ദൈവഭക്തനായും ജീവിക്കുന്നുവെങ്കിൽ അതിനായി അസൂയപ്പെടുക, ഇങ്ങനെ അസൂയ അർബ്ബുദവ്യാധിപോലെ അനേകരുടെയും ഉള്ളിൽ ഇരുന്നു വിങ്ങി വിങ്ങി മഹാവ്യാധിയായിത്തീരുന്നു. പല കുടുംബവഴക്കുകളുടെയും, പള്ളിവഴക്കുകളുടെയും ഉത്ഭവസ്ഥാനം അസൂയയും സൗന്ദര്യപ്പിണക്കവുമാണു്. സ്വന്തനില ഉയർത്തിക്കാണിക്കണമെങ്കിൽ മററുള്ളവരെക്കുറിച്ചു താഴ്ത്തിപ്പറയുകയും മററുള്ളവരുടെ പേരിൽ അപഖ്യാതി പറഞ്ഞുണ്ടാക്കുകയും ചെയ്യേണ്ടതുകിലേ സാധിക്കൂ എന്നു വിചാരിക്കുന്ന മൂന്നാം തരക്കാരായ അധഃസ്ഥിത വർഗ്ഗക്കാരായ കൂട്ടരുണ്ടു്? കരുണയെക്കുറിച്ചു് Shakesphere പറയുന്നതു് അതു് ഇരട്ടിമടങ്ങായി ഫലമുള്ളതാണെന്നാണു് അതായതു കൊടുക്കുന്നവനും സ്വീകരിക്കുന്നവനും പ്രയോജനത്തെ ഉളവാക്കുന്നു. അതുപോലെ അസൂയയെക്കുറിച്ചു പറയുന്നതു് അതു കൊടുക്കുന്നവനും സ്വീകരിക്കുന്നവനും ദോഷം വരുത്തിവെയ്ക്കുന്നതിനാൽ ഇരട്ടിയായ ദുഷ്ഫലങ്ങൾ ഉളവാക്കുന്നുവെന്നാണു്. മററുള്ളവരിലുള്ള നല്ല അംശങ്ങൾ കാണാൻ കഴിവില്ലാതെ പോകുന്നതും, മററുള്ളവരുടെ നല്ല പ്രവൃത്തികളെക്കുറിച്ചു് സന്തോഷം തോന്നാത്തതും, മററുള്ളവരെ ഉയർത്തി വിടുന്നതിനു സൗകര്യം ഉണ്ടായിട്ടും അപ്രകാരം ചെയ്യാത്തതും എല്ലാം അസൂയയുടെ പ്രതികരണങ്ങളാണു്. മററുള്ളവർ ഉയർന്നു വരുവാൻ ആഗ്രഹമില്ലാത്തതും, ഉയർന്നു വന്നേക്കാമെന്നു ബോദ്ധ്യമുള്ളവരെ ചവിട്ടിത്താഴ്ത്തുവാനുള്ള പദ്ധതികൾ ആസൂത്രണം ചെയ്യുന്നതും ഒരു പാരമ്പര്യമായിത്തന്നെ തുടർന്നു പോരുന്നതായി സമുദായങ്ങളുടെയും രാജ്യങ്ങളുടെയും ചരിത്രങ്ങളിൽ വേണ്ടുവോളം ഉദാഹരണങ്ങൾ കാണുവാനുണ്ടു്. അത്തരക്കാർ വിരുദ്ധന്മാരാകാതിരിക്കുവാൻ സാധിക്കയില്ല. പീലാത്തോസ് കർത്താവിനെ വിസ്തരിച്ചിട്ടു് കുററം കാണായ്കയാൽ വെറുതെ വിടുവാൻ ആഗ്രഹിച്ചു. എന്തെന്നാൽ അവർ അസൂയ നിമിത്തമാണു് തന്നെ ഏല്പിച്ചതെന്നു പീലാത്തോസ് അറിഞ്ഞിരുന്നുവെന്നു വ്യക്തമായി എഴുതപ്പെട്ടിരിക്കുന്നു. ഇന്നും അസൂയ നിമിത്തം, വിരുദ്ധന്മാർ കുരിശിൽ തറപ്പും, കൊലപാതകവും, വഴക്കും, അപവാദവ്യവസായവും തുടർന്നുകൊണ്ടിരിക്കയാണു്.

ദൈവം ശരീരിയായി വന്നാലും, സ്വർഗ്ഗത്തിൽ നിന്നു മാലാഖാ വന്നു പറഞ്ഞാലും, അവരുടെ അസൂയയിൽനിന്നും, പൊള്ളയായ ധാരണകളിൽ നിന്നും പിൻവാങ്ങാൻ അവർ സന്നദ്ധരായിരിക്കയില്ല. "ദൈവം ഞങ്ങളുടെ പക്ഷത്തുനിന്നേക്കണം; അല്ലാത്തപക്ഷം അത്തരം ദൈവത്തെയും ഞങ്ങൾക്കു വേണ്ട" എന്നുപോലും പറയുവാൻ ഈ ഹറവോന്യ മാനസ്സന്മാർ മടിക്കയില്ല.

## 3. അവരുടെ അവിശ്വാസം

സർവ്വശക്തനായ ദൈവത്തെ പ്രവർത്തനരഹിതനാക്കുവാൻ കഴിവുള്ളതാണു് മനുഷ്യൻെറ അവിശ്വാസം. അവരുടെ വിശ്വാസക്കുറവുമൂലം ഏതാനും രോഗികളുടെമേൽ കൈവച്ചു സൗഖ്യമാക്കുവാനല്ലാതെ വീര്യപ്രവൃത്തികൾ യാതൊന്നും ചെയ്‌വാൻ സാധിക്കാതെപോയ സന്ദർഭങ്ങൾ കർത്താവിൻെറ ജീവിതത്തിൽ ഉണ്ടായിട്ടുണ്ടു്. കർത്താവിൻെറ കൃപകളും ദാനങ്ങളും ലഭിക്കുന്നതിനു് വിശ്വാസം ഒരു വ്യവസ്ഥയായിരുന്നു. വിശ്വാസമെന്നോ, അവിശ്വാസമെന്നോ പറഞ്ഞാൽ മാനസ്സികമായ ഒരു വ്യാപാരമെന്നതിനെക്കാൾ ഗഹനമായ ഉദ്ദേശവും അർത്ഥവും ക്രിസ്തീയനിലയിൽ ചിന്തിക്കുമ്പോൾ കാണുവാനുണ്ടു്. ദൈവം വെളിപ്പെടുത്തിയിരിക്കുന്ന ചില സത്യങ്ങൾ വിശ്വസിക്കുകയും ഏററുപറഞ്ഞു സ്വീകരിക്കുകയും ചെയ്യേണ്ടതു് ജീവിതത്തെ കെട്ടിപ്പണിയുന്നതിനുള്ള അടിസ്ഥാനങ്ങളായിട്ടാണു്. ഒരു എൻജിനീയറിംഗ്‌വിദ്യാർത്ഥി കണക്കുശാസ്ത്രം സംബന്ധിച്ചുള്ള ഫോർമൂലാകളും Theoroms-ം നിശ്ചയം വരുത്തുന്നു. അദ്ദേഹത്തിൻെറ ഭാവിജോലി അടിസ്ഥാനപ്പെടുത്തുന്നതു് അവയിന്മേലാണു്. ആ തത്വങ്ങൾ അസ്വീകാര്യമായി തോന്നുന്നവനു് അവയ്ക്കനുസരിച്ചു ഒരു ജോലി നിർവ്വഹിക്കാൻ സാധിക്കാതെ വരും. ക്രിസ്തീയ ജീവിതം ദൈവം വെളിപ്പെടുത്തിയിരിക്കുന്ന സത്യങ്ങളിൽ അധിഷ്ഠിതമല്ലെങ്കിൽ അതു ക്രിസ്തീയജീവിതമാകയില്ല. എന്നു പറഞ്ഞാൽ യേശുക്രിസ്തുവിൽകൂടെ വെളിപ്പെടുത്തിയിട്ടുള്ളതും നാം വിശ്വസിച്ചേററുപറഞ്ഞു സ്വീകരിക്കേണ്ടതുമായ സനാതനവിശ്വാസസത്യങ്ങളോടു വിരുദ്ധമനോഭാവം പ്രകടിപ്പിക്കുന്നവനു് യഥാർത്ഥ ക്രിസ്തീയജീവിതം സാദ്ധ്യമല്ല. അവൻ സഭയാൽ ത്യാജ്യനും നിരസിതനുമായി ഭവിക്കും. അവനെ അനുതാപത്തിലേക്കു വിളിപ്പാൻ സഭ സന്നദ്ധയാണു്. എന്നല്ലാതെ അവനുമായി ഒത്തുതീർപ്പിനു സന്നദ്ധമാവുകയില്ലതന്നെ. സഭയുടെ കാതോലിക വിശ്വാസത്തോടു വിരുദ്ധ മനോഭാവത്തിൽ കഴിഞ്ഞുകൂടിയിട്ടുള്ള വിശ്വാസ വിപരീതികളും, അവരുടെ അനു

ഭാവികളും വീണിട്ടുള്ള വീഴ്ച വലുതാണു് എന്നു പലരും വേണ്ടവിധം ഗ്രഹിച്ചിട്ടില്ല. കാതോലിക വിശ്വാസാചാരങ്ങളോടു പ്രതിപത്തിയില്ലാതെയും കാതോലിക വിശ്വാസപരിധികളെ വെളിയിൽ നില്ക്കുന്ന വിരുദ്ധമനോഭാവക്കാരെ കാണുമ്പോൾ സ്നേഹം പ്രദർശിപ്പിച്ചും കഴിഞ്ഞുകൂടുന്ന യൗലികേയ മനസ്ഥിതിക്കാരെക്കുറിച്ചു സഹതപിക്കുകയല്ലാതെ എന്തു ചെയ്യാം! ക്രിസ്തീയസഭകൾക്കു് ഉണ്ടായിക്കൊണ്ടിരിക്കുന്ന വലിയ പ്രശ്നം അതാതു സഭയിൽനിന്നു പുറത്തേക്കു് ആളുകൾ പൊയ്ക്കൊണ്ടിരിക്കുന്നുവെന്നുള്ളതല്ല. പുറത്തേക്കു പോകാതെ അകത്തു കിടന്നുകൊണ്ടു വിരുദ്ധതകൾ ഉണ്ടാക്കുന്നതാണു് കീറാമുട്ടി പ്രശ്നങ്ങളായി അവശേഷിച്ചിട്ടുള്ളതു്. വിശ്വാസസംബന്ധമായി വിരുദ്ധനിലപാടു സ്വീകരിക്കുന്നവർ ഉള്ളിൽ കടക്കാതെ പുറത്തേക്കു പോകയാണു വേണ്ടതു്. അവർ ജീവിക്കുകയില്ല, മറ്റുള്ളവരെ ജീവിപ്പാൻ സമ്മതിക്കുകയുമില്ല എന്നവിധത്തിൽ സകല പുരോഗമനത്തിനും വിലങ്ങുതടികളാണു്.

കർത്താവിൽ വിരുദ്ധപ്പെട്ടവർ നിർഭാഗ്യവാന്മാരായിത്തീരുമെന്നു പറഞ്ഞുവല്ലോ. അവർ കല്പനകൾ ലംഘിച്ചവരോ, ആചാരാനുഷ്ഠാനങ്ങൾ തള്ളിക്കളഞ്ഞവരോ അല്ലായിരുന്നു. അവർ കൊലപാതകരോ, കൊടും പാപികളുടെ ലിസ്റ്റിൽപെട്ടവരോ ആയിരുന്നില്ല. എങ്കിലും വന്നുകൂടിയ അനുഭവം ഇതരന്മാരായി ഭവിച്ചു എന്നുള്ളതാണു്. പാപികൾക്കുള്ളതിനെക്കാൾ ദയനീയമായ അനുഭവത്തിലേക്കാണു് വിരുദ്ധന്മാർ പൊയ്ക്കൊണ്ടിരിക്കുന്നതു്. പരിശുദ്ധാത്മാവിനെതിരായുള്ള നിലപാടാണു് കർത്താവിൽ വിരുദ്ധപ്പെട്ടു ജീവിക്കുക എന്നു പറയുന്നതു്. വെളിപ്പെട്ട സത്യങ്ങളോടു് എതിർത്തിരുന്ന ആദിമശതകങ്ങളിലെ വിശ്വാസവിപരീതികൾ ക്രിസ്തുവിനു് അന്യപ്പെട്ടുപോയി എന്നു സഭകൾ പഠിപ്പിക്കുന്നു. വി. പൗലോസ് പറയുന്നതുപോലെ, പുറമെയുള്ളവരെക്കുറിച്ചു പറയേണ്ട ആവശ്യം നമുക്കില്ല. സഭയ്ക്കകമേ വൈരുദ്ധ്യത്തിന്റെ വിത്തുകൾ വിതയ്ക്കുന്നവരാണു് നമ്മുടെ ശ്രദ്ധയിൽ പെടേണ്ടതു്. അവരുടെ വ്യക്തിത്വത്തെ നാം മാനിച്ചാലും അവരുടെ നയപരിപാടികളോടു നിസ്സഹകരിക്കുകയേ നിവൃത്തിയുള്ളു എന്നുള്ളതാണു് നമുക്കു കരണീയമായിരിക്കുന്നതു്. ഏതെല്ലാം വിധമുള്ള വൈരുദ്ധ്യങ്ങളാണു് ഇന്നു് അനുഭവപ്പെടുന്നതെന്നു നോക്കാം.

a. സഭയിലെ ഭരണവ്യവസ്ഥിതികളോടു്.

തെറ്റുകളും കുറവുകളും മനുഷ്യസഹജമാണു്. സഭ ലോകത്തിലായിരിക്കുന്നിടത്തോളംകാലം ലോകസാധാരണമായ കുറവുകളിൽനിന്നു സ്വാതന്ത്ര്യമായെന്നു വരികയില്ല. തെറ്റുകൾ തെറ്റുകളാണെന്നു ചൂണ്ടിക്കാണിക്കുവാനുള്ള **വ്യക്തിസ്വാതന്ത്ര്യം** സഭയിലെ ദൈവദത്തമായ അധികാരത്തെ ചോദ്യം ചെയ്‌വാൻ ഉപയോഗിക്കുവാനുള്ളതല്ല. മേല്പട്ടക്കാർ പട്ടക്കാർ മുതലായ ഭരണക്രമീകരണങ്ങളെയും സ്ഥാനനിർണ്ണയങ്ങളെയും അവഗണിച്ചു് അവയോടെല്ലാം ഒരു വിരുദ്ധ മനോഭാവം തോന്നിക്കുന്ന സംസാരങ്ങളും പ്രസ്താവനകളും ചെയ്യുന്നതിനു ചില ആളുകൾക്കു മടിയില്ല. ന്യായമായ രീതിയിലുള്ള പെരുമാറ്റങ്ങളും സമീപനങ്ങളും മാത്രമേ പ്രയോജനം വരുത്തുകയുള്ളു. രണ്ടുപേർ കൂടുന്നിടത്തു സഭയെക്കുറിച്ചും വൈദികരെക്കുറിച്ചും സംസ്കാരോചിതമല്ലാത്ത രീതിയിൽ വിമർശിക്കുകയും കുറ്റം പറയുകയും ചെയ്യുന്ന ഒരു ദുഷ്പ്രവണത എങ്ങനെയോ കടന്നുകൂടിക്കൊണ്ടിരിക്കുന്നു. മറ്റുള്ളവരുടെ കുറ്റം പൊക്കിക്കാണിച്ചു് അതിന്റെ പേരിൽ പള്ളിയിൽ പോക്കും പള്ളിവരുമാനങ്ങളും മുടക്കി ജീവിക്കുന്ന ചില വിരുദ്ധന്മാർ ഉണ്ടു്! "ഇന്ന ആൾ അല്ലെങ്കിൽ ഇന്ന വൈദികൻ അതുചെയ്തു, ഇതുചെയ്തു, ഇനിയും ഞാൻ ഇങ്ങനെയുള്ളവർ വരുന്ന പള്ളിയിലേക്കു പോരുന്നില്ല വരുമാനങ്ങൾ തരുന്നുമില്ല" എന്നു പറയും. ആ പറയുന്ന സംഗതിയിൽ എന്തെങ്കിലും സത്യം ഉണ്ടായാലും ഇല്ലെങ്കിലും, ആ പറയുന്ന ആളിന്റെ ക്രിസ്തീയ ജീവിതവും, പ്രസ്തുതസംഗതിയും തമ്മിലുള്ള ബന്ധം എന്താണെന്നു മനസ്സിലാകുന്നില്ല. ഇങ്ങനെയുള്ള അന്തസ്സാരവിഹീനങ്ങളായ ജല്പനങ്ങൾ പലരിൽനിന്നും നാം കേട്ടിരിക്കാം.

b. സഭയിലെ വിശ്വാസാചാരങ്ങളോടു്

സുറിയാനി സഭയിലെ വിശ്വാസാചാരങ്ങൾ ഇക്കാലത്തിനു പറ്റിയതല്ല എന്നും, ഇതിന്റെ ആരാധനാസമ്പ്രദായങ്ങൾ ദീർഘങ്ങളാകയാൽ മനുഷ്യർക്കു വഹിക്കത്തക്കതല്ല എന്നും പറഞ്ഞു് ഒരു മാതിരി പിൻതിരിപ്പൻ നയത്തിൽ കഴിഞ്ഞുകൂടുന്നവരുണ്ടു്. അവർ ഓർത്തഡോക്സ് സഭാപാരമ്പര്യങ്ങളുടെ ഗന്ധം തീണ്ടിയിട്ടില്ലാത്തവരും, നവീകരണ അന്തരീക്ഷത്തിന്റെ അലയടികൾ ഏറ്റിട്ടുള്ളവരും ആയിരിക്കും. ഓർത്തഡോക്സ് പാരമ്പര്യം എന്നതു് ഒരു ജീവിതരീതിയാണു്. അതു വെറും ആചാരമല്ല. അതു് അതിലെ അംഗങ്ങൾക്കു ശിശുപ്രായം മുതൽ ലഭിക്കേണ്ടതും പരിചയത്തിലും അനുഭവത്തിലും കൂടി സ്വായത്തമാക്കേണ്ടതും ആണു്. ചെറുപ്പത്തിൽ ലഭിക്കാതെ വന്നിട്ടു്, ജീവിതസായാഹ്നത്തിൽ ആണു് ലഭിക്കേണ്ടി വരുന്നതെങ്കിൽ സഭയുടെ പല കാര്യങ്ങളും അന്യങ്ങളായും ദുർഗ്രഹങ്ങളായും ഭാരവും വിരസതയും തോന്നിക്കുന്നവയായും തീരും.

ഗ്രീക്ക്, റഷ്യൻ, അർമ്മേനിയൻ മുതലായ സഭകളുടെ ശുശ്രൂഷകളും ആരാധനാനടപടികളും നമ്മുടേതിനേക്കാൾ രണ്ടും മൂന്നും മടങ്ങ് ദൈർഘ്യമുള്ളവയാണെന്നു പറയുന്നു. നമ്മുടെ കുർബാനയ്ക്കു് സാധാരണയായി ഒരു മണിക്കൂർ ആവശ്യമായി വരും. ഏഴുദിവസത്തിൽ ഒരു മണിക്കൂർ കർത്താവിനെ കാണുന്നതിനായി ചെലവു ചെയ്യാൻ തയ്യാറില്ലാത്തവരാണ് സഭയെ കുററം പറയുന്നതെന്നോർക്കണം! കുടുംബാരാധനയ്ക്കായി പ്രതിദിനം സന്ധ്യയ്ക്കു് ഇരുപതും, രാവിലെ പത്തും മിനിട്ടു ചെലവിടാൻ തയ്യാറില്ലാത്തവരാണ് സുറിയാനിസഭയെ പരിഷ്കരിക്കുവാൻ ആദർശങ്ങൾ വിളമ്പുന്നതു്! പരിഷ്കരിക്കേണ്ടതും കാലത്തിനും ദേശത്തിനും അനുസരണമായി രൂപം കൊടുക്കേണ്ടതുമായ സംഗതികൾ ഇല്ലെന്നല്ല പറയുന്നതു്. പക്ഷെ ഓർത്തഡോക്സ് വിശ്വാസത്തിന്റെ ജീവനും ചൈതന്യവും മാററിക്കളയാവുന്ന യാതൊരു പരിപാടിയും ആവശ്യമില്ല.

c) സഭാ പ്രവർത്തനങ്ങളോടു്:–ഇന്ന സമുദായം എന്തെല്ലാം നല്ല കാര്യങ്ങൾ ചെയ്യുന്നു; ഇന്ന സഭ എന്തെല്ലാം സുവിശേഷ പ്രവർത്തനങ്ങൾ നടത്തുന്നു ഈ സഭ എന്താണ് ചെയ്യുന്നതു് എന്നു ചോദിക്കുന്ന ചില ഭക്തിപ്രകടനക്കാരുണ്ട്. ഈ സഭ ഒന്നും ചെയ്യുന്നില്ല എന്നുപറയുവാൻ നിവൃത്തിയില്ല. വളരെ കാര്യങ്ങൾ ചെയ്‌വാനുണ്ട്, പലരംഗങ്ങളിലും ആളും അർത്ഥവും ആവശ്യവുമാണ്. എന്നാൽ ഇക്കാര്യത്തിൽ സഭയെ കുററം പറയുന്നവരെ, ആളിനോ അർത്ഥത്തിനോ സമീപിച്ചാൽ, ഈ കുററം പറച്ചിൽ മാത്രമേയുള്ളു, യാതൊരു നല്ല പ്രവർത്തനത്തിനും ആളിനെയാകട്ടെ അർത്ഥത്തെയാകട്ടെ വിട്ടുകൊടുക്കുവാൻ അവർക്കു മനസ്സില്ലാ എന്നു കാണാം. പട്ടക്കാർ അതു ചെയ്യുന്നില്ല ഇതു ചെയ്യുന്നില്ല എന്നു കുററം പറയുന്നവർ ധാരാളം ഉണ്ട്. അതിന്റെ ന്യായാന്യായങ്ങളിലേക്കു പ്രവേശിക്കുകയല്ല. എന്നാൽ വിദ്യാഭ്യാസയോഗ്യതയുള്ളവരും, പരാശ്രയം കൂടാതെ ജീവിക്കുവാൻ കഴിവുള്ളവരുമായ സന്തതികളെ വൈദികസ്ഥാനത്തേക്കു വിട്ടുതന്ന് സഭാപ്രവർത്തനങ്ങൾ ഊർജ്ജിതപ്പെടുത്തുവാൻ ഒരു വിമർശകനും സന്നദ്ധനാകുന്നില്ല! അതുപോലെ സഭയുടെ ചില വിഷമഘട്ടങ്ങളിൽ പണപ്പിരിവിനായി ചെല്ലുന്നവരോടു്, "ഞാൻ ഇങ്ങനെയുള്ള കാര്യത്തിനൊന്നും കൊടുക്കുകയില്ല നല്ല കാര്യങ്ങൾക്കേ കൊടുക്കൂ" എന്നു പറയും. ആ ആളിന്റെ ഭാഷയിലുള്ള നല്ല കാര്യങ്ങൾക്കുവേണ്ടി സമീപിക്കുന്നവരോടു് പറയും "ഇന്ന കാര്യാലോചനയ്ക്കു് എന്നെ വിളിച്ചില്ല-ഇപ്പോൾ പണം വേണ്ടിവന്നപ്പോഴാണ് എന്നെ ആവശ്യമായി വന്നതു്" ഇതിനു ഞാൻ തയ്യാറില്ല." ഇങ്ങനെ ഒരു വശത്തു് പുണ്യാളത്വം അഭിനയിക്കുകയും മറുവശത്തു് പണം കൊടുക്കാതിരിക്കുവാനുള്ള വിദഗ്ദ്ധമായ സൂത്രം കണ്ടുപിടിക്കുകയും ചെയ്യുന്ന ചില "കുരുട്ടു പരീശ"ന്മാർ ഉണ്ട്. കർത്താവു ശാസിച്ച പരീശന്മാരിൽ ഏതു വകുപ്പിലാണ് ഇക്കൂട്ടർ ഉൾപ്പെടുന്നതെന്നറിയാൻ പാടില്ല. ഇങ്ങനെ കുററം പറയുവാനും, പണം കൊടുക്കാതിരിക്കുവാനും, ആരാധനാപരമായ ജീവിതത്തിൽനിന്നു് ഒഴിഞ്ഞുമാറി തന്നിഷ്ടംപോലെ ജീവിക്കുവാനും ആഗ്രഹിക്കുന്ന ഒരുകൂട്ടം വിരുദ്ധന്മാർ ഉണ്ട്. അവരിൽനിന്നു് ഒരു സഹായം കിട്ടിയിട്ടു് ഒരു നല്ലകാര്യവും നടക്കുവാൻ പോകുന്നില്ല. മാറിയിരുന്നുകൊണ്ടു പുണ്യാളത്വം പറയാതെ, എല്ലാവരും കുറേശ്ശെ കഷ്ടപ്പെട്ടെങ്കിലേ സഭയ്ക്കു നേട്ടങ്ങളുണ്ടാകൂ. സഭയുടെ താല്ക്കാലികമായ ചുററുപാടുകളെ പരിഗണിച്ച്, ആളും അർത്ഥവും വേണ്ടുവോളം ഉണ്ടാകേണ്ടിയിരിക്കുന്നു. സഭയോടും കർത്താവിനോടും കൂറും താല്പര്യവുമുള്ളവരാണെങ്കിൽ അവരിൽ വിരുദ്ധമനോഭാവം കാണുകയില്ല. ഇടവകകളിൽ തൊട്ടതിനൊക്കെ എതിരുണ്ടാക്കുകയും, ഏതു പട്ടക്കാർ ഇടവകയിൽ വന്നാലും അവരുമായി പിണക്കമുണ്ടാക്കുകയും, ഒരു നല്ല കാര്യത്തിനും ചെറുവിരൽപോലും അനക്കാൻ മനസ്സില്ലാതിരിക്കുകയും ചെയ്യുന്ന ചെറുകിടവിരുദ്ധന്മാരെയും അവഗണിച്ചുകൊണ്ടല്ല ഈ ലേഖനം അവസാനിപ്പിക്കുന്നതു്. വഴക്കും അസമാധാനവും ഉള്ള ഏതു് ഇടവകയെ എടുത്തുനോക്കിയാലും അവയിലെല്ലാം ഉത്തമസാധാരണഘടകങ്ങളായി (G. C. M.) കിടക്കുന്ന മാർഗ്ഗമില്ലാത്ത പരുപരുത്ത രണ്ടുമൂന്നു വിരുദ്ധന്മാരെങ്കിലും കാണാതിരിക്കയില്ല. അസ്വസ്ഥതയും കലക്കവും ഉണ്ടാക്കിയില്ലെങ്കിൽ അവർക്കു ശരിക്കുറക്കം വരികയില്ല. പുതുതായി വരുന്ന പട്ടക്കാരെ മാക്കിടുവാനും വിലയിരുത്തുവാനുമാണ് അവരുടെ പുറപ്പാട്. അതിൽ പട്ടക്കാരൻ pass mark വാങ്ങിയെങ്കിൽ, പൊതുയോഗങ്ങളിൽ വെച്ച് ഒരു ബലാബലപരീക്ഷണം നടത്തുവാൻ കോപ്പുകൂട്ടുകയായിരിക്കും അടുത്തപടി. അതിലും പട്ടക്കാരൻ നേടിയെങ്കിൽ പട്ടക്കാരന്റെ പേരിൽ കുറെ പരാതികൾ കാണിച്ച് ഇടവകക്കാരെക്കൊണ്ട് ഒരു സങ്കടഹർജി തയാറാക്കിക്കുകയായിരിക്കും അടുത്തപടി. അതിലും പട്ടക്കാരൻ നേടിയെങ്കിൽ, പട്ടക്കാരന്റെ പേരിൽ ചില അപവാദങ്ങൾ പ്രചരിപ്പിച്ച് ബഹുജനദൃഷ്ടിയിൽ അവജ്ഞാപാത്രമാക്കുവാനായിരിക്കും അടുത്തശ്രമം. ഇങ്ങനെ മല്ലയുദ്ധത്തിന്റെ കേളീരംഗങ്ങളായിട്ടാണ് ചില ഇടവകകൾ അധഃപതിക്കുന്നതു്. തന്ത്രങ്ങളും, സമരമുറകളും, കോടതി

# ബഥനി സന്യാസിനീപ്രസ്ഥാനം

(ബഥനിയിലെ ഒരു സഹോദരി)

ഏതൊരു സഭയുടെയും ആത്മികജീവൻ, അതിലുള്ള സന്യാസസമൂഹങ്ങളുടെയും, മിഷ്യനറി സ്ഥാപനങ്ങളുടെയും ശക്തിയേയും, പ്രവർത്തനങ്ങളേയും ആശ്രയിച്ചിരിക്കുന്നു എന്നു നിസ്സംശയം പറയാം. പത്തൊൻപതു നൂറ്റാണ്ടുകളായി കേരളത്തിൽ നിലനിന്നുപോരുന്നതും മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായതുമായ മലങ്കര സുറിയാനിസഭയെ സജീവമാക്കിത്തീർക്കുന്നതിനും ഉദ്ധരിക്കുന്നതിനുമുള്ള പ്രവർത്തനങ്ങളിൽ ഒന്നു് സന്യാസസമൂഹങ്ങളുടെ പുനരുദ്ധാരണം ആണെന്നുള്ള യഥാർത്ഥബോദ്ധ്യത്തിന്റെയും, അനേകരുടെ ദീർഘകാലത്തെ നിരന്തരമായ പ്രാർത്ഥനയുടെയും ഫലമായിട്ടാണു് ബഥനി ആശ്രമവും ബഥനി മഠവും സ്ഥാപിക്കപ്പെട്ടതു്. ബഥനി ആശ്രമം 1094 (1918) മേടമാസത്തിൽ മലങ്കര സുറിയാനിസഭയിലെ മേലദ്ധ്യക്ഷന്മാരുടെ അനുമതിയോടുകൂടി റാന്നി പകുതിയിൽ പെരുനാട്ടിൽ സ്ഥാപിക്കപ്പെട്ട അനേക കാലത്തെ പ്രാർത്ഥനയുടെയും, പ്രതീക്ഷകളുടെയും ഫലമായി സ്ഥാപിക്കപ്പെട്ട സമൂഹത്തിനു സമുദായാംഗങ്ങളുടെ ഹൃദയപൂർവ്വമായ സഹകരണവും പിൻതുണയും ഉണ്ടായിരുന്നതിനാൽ സമൂഹം വളരെ വേഗം പുരോഗതി പ്രാപിച്ചുവന്നു. എന്നാൽ സമൂഹസ്ഥാപകനായ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും ഏതാനും അനുയായികളും മാതൃസഭ വിട്ടു റോമ്മാ സഭയിൽ ചേരുകയും റീത്തുപ്രസ്ഥാനം ആവിർഭവിക്കുകയുംചെയ്തു. ഈ സംഗതി ആശ്രമസ്ഥാപകരിൽ ഒരാളും മാർ ഈവാനിയോസിന്റെ സഹപ്രവർത്തകനും ആയിരുന്ന മാർ തേവോദോസിയോസ് തിരുമേനിക്കും (അന്നു് ഫാദർ അലക്സിയോസ്) അദ്ദേഹത്തിന്റെ അനുയായികൾക്കും, വിശിഷ്യ മലങ്കര സുറിയാനിസഭയ്ക്കും മർമ്മഭേദകമായ ഒരു സംഭവമായിരുന്നു.

ആശ്രമത്തിന്റെ തണലിൽ വളർന്നു് രൂപം പ്രാപിക്കുവാൻ തുടങ്ങിയിരുന്ന ബഥനിമഠം ഇതോടുകൂടെ റീത്തുപ്രസ്ഥാനത്തിൽ ലയിച്ചുകഴിഞ്ഞു. സന്യാസജീവിതം ആഗ്രഹിച്ചിരുന്ന പലർക്കും മാർ ഈവാനിയോസിന്റെ റീത്തുപ്രസ്ഥാനം അത്യധികമായ ദുഃഖത്തിനും നിരാശയ്ക്കും ഇടയാക്കിത്തീർത്തു. ബഥനി ആശ്രമത്തോടോ, ബഥനി മഠത്തോടോ സമ്പർക്കം പുലർത്തിയിരുന്ന പലർക്കും, സന്യാസജീവിതത്തിലേക്കു ദൈവവിളിയുണ്ടെന്നു മനസ്സിലാക്കിയിരുന്ന മാർ തേവോദോസിയോസ് തിരുമേനിക്കു് തന്റെ സമൂഹത്തിനു നേരിട്ട നഷ്ടം പരിഹരിക്കുകയും, ക്രമീകരിക്കയും ചെയ്യേണ്ട ഭാരമേറിയ ചുമതലകൾക്കിടയിൽ ബഥനി മഠം പുനഃസ്ഥാപിക്കപ്പെടണമെന്നുള്ള അതിയായ അഭിലാഷം ഉണ്ടായിരുന്നു. അനേകകാലത്തെ പ്രതീക്ഷകളുടെ ഫലമായി മലങ്കര സുറിയാനിസഭയിൽ സ്ഥാപിക്കപ്പെട്ട സന്യാസസമൂഹം റീത്തുപ്രസ്ഥാനംമൂലം നാമാവശേഷമായിപ്പോകാതെ നിലനിർത്തേണ്ട ഭാരം മാർ തേവോദോസിയോസ് തിരുമേനിയുടെ ചുമലിൽ വയ്ക്കപ്പെട്ടു. അതിനുള്ള പരിശ്രമങ്ങൾക്കിടയിൽ ഒരു പുതിയ മഠം ആരംഭിക്കുക എന്നതു ക്ഷിപ്രസാദ്ധ്യമായിരുന്നില്ല. എങ്കിലും, ഏതു പ്രതികൂലസാഹചര്യത്തിലും, അചഞ്ചലമായ വിശ്വാസത്തോടുകൂടി ദൈവത്തിൽ ശരണപ്പെട്ടുകൊണ്ടു മുമ്പോട്ടു പോകുവാൻ തക്ക ദൈവാശ്രയം അദ്ദേഹത്തിൽ അടിയുറച്ചിരുന്നു. അതിനാൽ നിരാശരായ സമുദായാംഗങ്ങളെയും സമൂഹാംഗങ്ങളെയും, പ്രസിദ്ധീകരണങ്ങളും, എഴുത്തുകളും, ഉപദേശങ്ങളും വഴിയായി അദ്ദേഹം ഉറപ്പിച്ചുപോന്നു.

അക്കാലത്തു മഠത്തിൽ താമസിച്ചിരുന്ന ചിലർ റീത്തു പ്രസ്ഥാനംമൂലം ഭഗ്നാശയരായി തിരികെ പോന്നിരുന്ന വിവരവും തിരുമേനിക്കു് അറിയാമായിരുന്നതിനാൽ ഒരു പുതിയ മഠത്തിന്റെ ആവശ്യകതയെക്കുറിച്ചു് തിരുമേനിക്കു തികച്ചും ബോദ്ധ്യമുണ്ടായിരുന്നു. പ്രാർത്ഥനയോടുകൂടി അതിനായി കാത്തിരിക്കുവാൻ അദ്ദേഹം അവരെ പ്രബോ

---

നിയമങ്ങളും പാലിച്ചു പാസ്സായെങ്കിലേ, യേശുമിശിഹായുടെ വേലചെയ്യാൻ സാധിക്കൂ എന്നു വരികയാണെങ്കിൽ, വിരുദ്ധന്മാർക്കു് ഇടവകകളിൽ എത്രമാത്രം വിളയാട്ടസ്വാതന്ത്ര്യം ഉണ്ടെന്നു് ഗ്രഹിക്കേണ്ടിയിരിക്കുന്നു. കർത്താവിന്റെ അന്നത്തെ വിരോധികളുടെ ആത്മാവുതന്നെ ഇന്നത്തെ വിരോധികളിലും പ്രവർത്തിക്കുന്നു. "മനുഷ്യമക്കളേ, നിങ്ങൾ എത്രത്തോളം എന്റെ ബഹുമാനത്തെ മൂടുകയും മായയെ സ്നേഹിക്കുകയും ചെയ്യുന്നു" എന്നു ദാവീദു ചോദിക്കുന്നു. സുറിയാനി സഭയേ! നീ എന്നാണു് വിരുദ്ധന്മാരുടെ പ്രഹരങ്ങളിൽനിന്നും വിമുക്തയാകുന്നതു്? നസ്രായനായ യേശുവിനെ ആരും ഉപദ്രവിക്കാതിരിക്കട്ടെ.

–0–

ധിപ്പിച്ചുവന്നു. സന്യാസിനീസമൂഹം പുനർജീവിപ്പിക്കണമെന്ന് അതിയായ താല്പര്യം അദ്ദേഹത്തിനുണ്ടായിരുന്നു എങ്കിലും അന്തരീക്ഷം ശാന്തമാകാതെ ആ ചുമതലയേറിയ വിഷയത്തിൽ പ്രവേശിക്കുന്നതു ബുദ്ധിയല്ലെന്നു കരുതി ശാന്തമായി വർഷങ്ങൾ കഴിച്ചുകൂട്ടി.

1939-ൽ തിരുമേനി സിലോൺ സന്ദർശിക്കുകയും Fr. Basil Jayawardana-യുടെ അതിഥിയായി ഏതാനും ദിവസങ്ങൾ താമസിക്കുകയും ചെയ്തു. ഈ താമസത്തിനിടയിൽ പുതിയ മഠം സ്ഥാപിക്കുന്നതിനുള്ള സാദ്ധ്യതകളെക്കുറിച്ച് തിരുമേനി ഫാദർ ബേസിലുമായി സംസാരിക്കാനിടയായി. St Margaret's Sisters നെ അറിയിച്ചാൽ ഈ കാര്യത്തിൽ അവർ വേണ്ട സഹായം ചെയ്തു തരുമെന്ന് അദ്ദേഹം പറഞ്ഞു. അതനുസരിച്ചു തിരുമേനി സിലോണിലെ സെൻറ് മാർഗരെററ്സ് കോൺവെൻറ് സന്ദർശിക്കുകയും അന്ന് സിസ്റ്റർ സുപ്പീരിയർ ആയിരുന്ന സിസ്ററർ സെലസ്ററിനെ തൻെറ അഭിലാഷം അറിയിക്കുകയും ചെയ്തു. Mother house ലോട്ട് എഴുതിച്ചോദിച്ചു വേണ്ടതു ചെയ്യാമെന്നു സിസ്ററർ സെലസ്റ്റിൻ തിരുമേനിയെ അറിയിച്ചു തങ്ങളുടെ സമൂഹസ്ഥാപകനായ ഡോ. നീലിൻെറ(Dr. Neale) ആദർശങ്ങളെ തങ്ങളാൽ ആവോളം പുലർത്തുന്നതിൽ അതീവതല്പരരായിരുന്ന St. Margaret's Sisters അവരുടെ ത്യാഗസമ്പന്നമായ സഹായഹസ്തം നീട്ടാതിരുന്നുവെങ്കിൽ ഈ സമൂഹം സ്ഥാപിക്കുവാൻ സാധിക്കുമായിരുന്നോ എന്നു സംശയമായിരുന്നു. എവിടെയും ഏതു സാഹചര്യത്തിലും ദൈവരാജ്യ പ്രചാരത്തിനു സാദ്ധ്യതയുണ്ടെന്നു ബോദ്ധ്യപ്പെടുന്ന സ്ഥലങ്ങളിൽ സ്വയം വിസ്മരിച്ച് സഹായഹസ്തം നീട്ടുക എന്നതു് സെൻറ് മാർഗററ്റ് സിസ്റ്റേഴ്സിൻെറ ഒരു പ്രത്യേകതയാണ്. അന്ന് ഇംഗ്ലണ്ടിൽ St. Margarets Convent-ൻെറ Mother ആയിരുന്നതും Rev. Mother Magdalene ആയിരുന്നു St Margarets Sisters-സിൻെറ സഹായഹസ്തം നീട്ടിത്തരാമെന്ന് അവർ സമ്മതിച്ചപ്പോൾ "പുരാതനനായ ദൈവം എൻെറ സങ്കേതം കീഴെ ശാശ്വതകൈകൾ ഉണ്ട്" എന്നു നന്ദിനിറഞ്ഞ ഹൃദയത്തോടുകൂടി തിരുമേനി ദൈവത്തെ മഹത്വപ്പെടുത്തിക്കാണുമെന്നുള്ളതിന് സംശയമില്ല.

തുടർന്നുള്ള വർഷങ്ങളിൽ, സന്യാസ ജീവിതത്തിലേക്കു ദൈവവിളിയുണ്ടെന്നു ബോദ്ധ്യമുള്ള ആളുകളെ കണ്ടുപിടിച്ച് പരിശീലനാർത്ഥം സിലോണിലേക്ക് അയയ്ക്കുന്നതിനുള്ള ആലോചനകൾ നടന്നുകൊണ്ടിരുന്നു. മാർ ഈവാനിയോസിൻെറ റീത്തുപ്രസ്ഥാനവും അതിൻെറ പ്രത്യാഘാതങ്ങളും സമുദായാംഗങ്ങളുടെ സ്മരണാമണ്ഡലത്തിൽ നിന്നു മാഞ്ഞുപോയിട്ടില്ലാതിരുന്നതിനാൽ സകലത്തെയും ഉപേക്ഷിച്ച് സകലത്തിൻെറയും നാഥനെ പിൻതുടരുവാൻ ധൈര്യസമേതം മുന്നിട്ടിറങ്ങുവാൻ സുറിയാനി സമുദായത്തിൽ അന്ന് അധികം പേരുണ്ടായിരുന്നില്ല അഥവാ അല്പമെങ്കിലും താല്പര്യം ഉണ്ടെന്നു തോന്നുന്നവർക്കു തന്നെ നാനാഭാഗങ്ങളിൽ നിന്നും പ്രതിബന്ധങ്ങൾ ഉണ്ടായിക്കൊണ്ടും ഇരുന്നു.

St Margarets Sisters-ൻെറ സർവ്വ പിന്തുണയും ലഭിക്കുന്നതാണെന്നുള്ള സന്തോഷവാർത്ത സന്യാസജീവിതത്തിലേക്കു ദൈവവിളിയുണ്ടെന്നു ബോദ്ധ്യമുണ്ടായിരുന്ന ഏതാനും പേരെ എഴുത്തുകൾ മുഖേന തിരുമേനി അറിയിച്ചു. C. Z. Annamma (Sr Hannah) Vennikulam, Deenamma Abraham (Sr. Deena) Ayroor, T. K. Thankamma (Sr Susannah) Thevalakara എന്നിവരാണ് സന്യാസജീവിതത്തിന് അപ്രകാരം മുന്നിട്ടിറങ്ങിയതു് അന്ന് C. Z. Annama തിരുമൂലയും, Deenamma Abraham നന്ത്യാർകുളങ്ങരയും പഠിപ്പിച്ചുകൊണ്ടിരുന്നു. T. K. Thankamma വീട്ടിലും താമസിച്ചിരുന്നു പ്രക്ഷുബ്ധമായ അന്തരീക്ഷത്തിൽ പ്രാതികൂല്യങ്ങളുടെ മദ്ധ്യേ റീത്തുപ്രസ്ഥാനം മൂലം ഉണ്ടായ കാറും കോളും അടങ്ങുന്നതിനു മുൻപ് ഇങ്ങനെ ഒരു തീരുമാനം എടുക്കുക അത്ര എളുപ്പമല്ലായിരുന്നു. മാതാപിതാക്കളുടെ ശക്തിയായ എതിർപ്പും ഇക്കാര്യത്തിൽ ഉണ്ടാകുമെന്നറിയാമായിരുന്നിട്ടും സന്യാസപരിശീലനത്തിനായി സിലോണിലേക്കു പോകാമെന്ന് അവർ സദയം സമ്മതിച്ചു. വേഷത്തിലും, ഭാഷയിലും, ജീവിതരീതിയിലും എല്ലാം വ്യത്യസ്ഥപ്പെട്ട ആളുകളുടെ അടുക്കലേക്ക് സ്വരാജ്യത്തെയും, സ്വജനങ്ങളെയും വിട്ടിട്ടു പോകുവാൻ തക്ക ത്യാഗസന്നദ്ധതയും, ധൈര്യവും നൽകി ദൈവം തന്നെ ഇവരെ മുമ്പോട്ടും നടത്തിച്ചു പരിശീലനം കഴിഞ്ഞു വന്നാൽ എവിടെ താമസിക്കുമെന്നോ, ആരു സംരക്ഷിക്കുമെന്നോ ഉള്ള മനുഷ്യസഹജമായ ചിന്ത ഇവരിലും ഉണ്ടായിരുന്നു. എങ്കിലും ദൈവതിരുവിഷ്ടനിർവ്വഹണത്തിന് പ്രതിഷ്ഠിച്ചുകൊണ്ട് എന്തും വരട്ടെയെന്നുള്ള ചിന്തയോടുകൂടി ദൈവത്തിങ്കൽ സകലവും ഭരമേൽപ്പിച്ചു

അധികം താമസിയാതെതന്നെ സിലോണിലേക്കുള്ള യാത്രയ്ക്കു വേണ്ട ഒരുക്കങ്ങൾ ചെയ്യുകയും വിവരം അന്ന് അവിടെ Superior ആയിരുന്ന Sr. Vera Margaretനെ അറിയിക്കുകയും ചെയ്തു. 1940 June 29-ാംനു തിരുമേനിയും, മേൽപ്പറയ

പ്പെട്ട aspirants മൂവരും കൂടി സിലോണിലേക്ക പോയി അവിടെവച്ചു മലങ്കര സുറിയാനി സഭയിലെ ബഥനി സന്യാസിനീസമൂഹം പുനസ്ഥാപിക്കുന്നതിനുള്ള പ്രാരംഭ പടിയെന്നവണ്ണം അവരെ മൂന്നുപേരെയും അർത്ഥി (postulants) പദത്തിൽ പ്രവേശിപ്പിച്ചു. അങ്ങനെ ബഥനി സന്യാസിനീസമൂഹം സ്ഥാപിക്കപ്പെട്ടു.

സന്യാസജീവിതത്തിലെ അസ്ഥിവാരപ്രമാണങ്ങളായ അനുസരണം, കന്യാത്വം, ദാരിദ്ര്യം, എന്നീ മൂന്നു വ്രതങ്ങളും അക്ഷരത്തിലും, ആത്മാവിലും പാലിക്കുന്നതിൽ അതീവതല്പരരായിരുന്ന St. Margaret's sisters-ൻെറ ത്യാഗസമ്പൂർണ്ണമായ ജീവിതം തന്നെ സന്യാസാർത്ഥിനികൾക്ക് ഒരു മാർഗ്ഗദർശനമായിരുന്നു. നമ്മുടെ സഭയ്ക്കു സിലോണിൽ ആരാധനാസൗകര്യങ്ങൾ ഇല്ലാതിരുന്നതിനാൽ തിരുമേനി ഒരു പ്രത്യേക ചാപ്ലെയിനെ (ഫാദർ എം. യൂഹാനോൻ) അവിടെ അയച്ചു. സെൻറ് മാർഗരെററ്സ് സിസ്റ്റേഴ്സിൻെറ ചാപ്ലൻ നമ്മുടെ പ്രത്യേക ശുശ്രൂഷകൾക്കും, ആരാധനകൾക്കുമായി അവർ വിട്ടുതന്നു. 1941 ഏപ്രിൽ വരെ postulants അവിടെ താമസിച്ചതിനു ശേഷം കഷ്ടാനുഭവാഴ്ചയിലെ ധ്യാനത്തിൽ സംബന്ധിക്കുന്നതിനായി നാട്ടിൽ വന്നതിനു ശേഷം മേയ് 10-ാം തീയതി തിരിച്ചു പോയി. സെപ്തംബറിൽ വന്ദ്യ തിരുമേനി കൊളംബിൽ പോയി, സന്യാസാർത്ഥിനികളെ നവശിഷ്യപദത്തിൽ (Noviciate) പ്രവേശിപ്പിക്കുന്നതിനുള്ള retreat നടത്തി. സെപ്തംബർ 21-ാംനു- ഞായറാഴ്ച ദൈവമാതാവിൻെറ ജനനപ്പെരുനാൾ ദിവസം, നവശിഷ്യപദത്തിൽ പ്രവേശിപ്പിച്ചു. അന്നുതന്നെ തിരുമേനി നാട്ടിലേക്ക മടങ്ങുകയും ചെയ്തു.

സെൻറ് മാർഗററ്സ് കോൺവെൻറിലെ സിസ്റ്റർ സുപ്പീരിയർ തന്നെ novicesന് ക്ലാസ്സുകൾ എടുക്കുകയും അവരുടെ ഭാവി ജീവിതത്തിനു രൂപം കൊടുക്കുകയും ചെയ്തു. ഒരു വലിയ സന്യാസസമൂഹം എന്ന നിലയിൽ സിസ്റ്റർ സുപ്പീരിയറിനുണ്ടായിരുന്ന ഭാരിച്ച ചുമതലകൾക്കിടയിലും, ആംഗ്ലേയ സഭയുമായി intercommunion ഇല്ലാതിരുന്ന സുറിയാനി സഭയിലെ സന്യാസാർത്ഥിനികൾക്കുവേണ്ടി അവരുടെ സമയവും, പണവും ലോഭമെന്യേ ചെലവഴിക്കുവാൻ പ്രേരിപ്പിച്ചതു ദൈവസ്നേഹവും, ദൈവരാജ്യപ്രചാരം എന്ന ഏക ഉദ്ദേശംമൂലവുമായിരുന്നു. സ്വന്ത സമൂഹത്തിലെ അംഗങ്ങൾ എന്ന നിലയിൽ കരുതുകയും, സ്നേഹിക്കുകയും, ആത്മീയാവശ്യങ്ങളിൽ തങ്ങളാൽ ആവതു സഹായിക്കുകയും ചെയ്യുന്ന കാര്യത്തിൽ സെൻറ് മാർഗരെററ്സ് സിസ്റ്റേഴ്സ് അതീവ തല്പരരായിരുന്നു. ചുരുക്കിപ്പറഞ്ഞാൽ ബഥനി മഠത്തിൻെറ അടിസ്ഥാനം കെട്ടിപ്പടുക്കുന്നതിൽ പ്രധാന പങ്ക് വഹിച്ചതു് സെൻറ് മാർഗരെററ്സ് സിസ്റ്റേഴ്സ് ആയിരുന്നു. അവരുടെ ത്യാഗസമ്പന്നമായ സേവനങ്ങളെ എത്ര തന്നെ പ്രകീർത്തിച്ചാലും അധികമാകുന്നതല്ല.

1942 ഫെബ്രുവരിയിൽ യുദ്ധത്തിൻെറ അനന്തരഫലങ്ങളെ ഭയന്ന് Novicesനെ കൊളംബിൽ നിന്നും നാട്ടിലേക്കയച്ചു. അവർ നാട്ടിൽ എത്തി മാർച്ച് 5-ാം തീയതി താൽക്കാലികമായി സ്ഥാപിക്കപ്പെട്ട ബഥനി മഠത്തിൽ താമസമാക്കി. ബഥനി ആശ്രമത്തിൽ നിന്നു വളരെ അകലമല്ലാതെയും റോഡിൻെറ ഒരു വശത്തായും ഒരു പുതിയ സ്ഥലവും കെട്ടിടവും വാങ്ങുവാൻ സാധിച്ചതു മനുഷ്യദൃഷ്ടിയിൽ ഒരു യാദൃശ്ചിക സംഭവം ആയിരുന്നുവെങ്കിലും, ദൈവത്തിൻെറ അത്ഭുതകരമായ വ്യാപാരമാണ് അവിടെ ദർശിക്കുവാൻ കഴിഞ്ഞതു്. പുതുതായി വാങ്ങിയ കെട്ടിടം Mother house ആക്കി വേണ്ട ക്രമീകരണങ്ങളോടുകൂടെ 1942 മേയ് 28-ാം തീയതി സിസ്റ്റേഴ്സ് അവിടേക്ക താമസം മാററി. യുദ്ധത്തിനു ശമനമുണ്ടായതിനാൽ നോവിസസ് പരിശീലനത്തിനായി വീണ്ടും കൊളംബിലേക്ക പോകുകയും 1946 മേയിൽ മടങ്ങിപ്പോരുകയും ചെയ്തു. അതിൻെറ ശേഷം മൂന്നുപേർ കൂടി മഠത്തിൽ പരിശീലനത്തിനായി വന്നു ചേർന്നു.

പല കാരണങ്ങളാൽ ആദ്യത്തെ മൂവരുടെയും നോവിഷ്യേററ് വിചാരിച്ചതിൽ ദീർഘിച്ചുപോയി. അവസാനം 1950-ൽ പ. ബാവാ തിരുമേനിയുടെ അനുമതിയോടുകൂടി അവരുടെ മൂവരുടെയും പ്രൊഫഷ്യൻ ആ സന്ദർഭത്തിൽ നടത്തി. കൊളംബിൽ നിന്നും സെൻറ് മാർഗരെററ്സ് സിസ്റ്റേഴ്സ് സന്നിഹിതരായിരുന്നുവെന്നുള്ളതും പ്രസ്താവയോഗ്യമത്രെ

1954-ൽ മിസ്സ് ബ്രൂക്സ്മിത്ത് ഹർലോയിക്ക് ഇംഗ്ലണ്ടിൽ പോകുന്ന അവസരത്തിൽ Sisters-ൻെറ സാന്നിദ്ധ്യം സ്കൂളിൽ ഉണ്ടായിരിക്കണമെന്നു മദാമ്മയും, ഗവേർണിംഗ് ബോഡിയും താല്പര്യപ്പെട്ടതിൻെറ ഫലമായി സിസ്റ്റർ സൂസന്നായെയും, സിസ്റ്റർ ദീനായെയും അവിടേക്ക തിരുമേനി കല്പിച്ചു നിയമിച്ചു. നിർഭാഗ്യവശാൽ സിസ്റ്റർ സൂസന്നയുടെ അസുഖം പ്രമാണിച്ച് ചുരുങ്ങിയ മാസത്തിനുള്ളിൽ സിസ്റ്റർ സ്കൂളിൽ നിന്നും വിരമിക്കേണ്ടിവന്നു 1955 ജൂണിൽ സിസ്റ്റർ ചരമം പ്രാപിക്കുകയും ചെയ്തു. സിസ്റ്റർ ദീനാ സ്കൂളിൽതന്നെ താമസം തുടർന്നു. പിന്നീടുള്ള

# കൂനൻ കുരിശു സത്യം

## ഫാദർ മണ്ണഞ്ചേരിക്കു മറുപടി

(ഇസഡ്. എം. പാറേട്ട്)

ഞാൻ ഏതാനും മാസങ്ങൾക്കു മുമ്പ് "മലങ്കര സഭ"യിൽ എഴുതിയിരുന്ന "കൂനൻകുരിശു സത്യം" എന്ന ലേഖനത്തിനു ഫാദർ തോമസ് മണ്ണഞ്ചേരി ഒക്ടോബർ 30, നവംബർ 6, എന്നീ തീയതികളിലെ "സത്യദീപ"ത്തിൽ മറുപടി എഴുതിയിരിക്കുന്നു. നവംബർ 6-ലെ പത്രം, നവംബർ 26-ാംതീയതിയാണ് എന്റെ പക്കൽ വന്നുചേർന്നതു്. അതിനു മറുപടി ഉടൻതന്നെ എഴുതാമെന്നു വച്ചു്; എപ്പോഴേയ്ക്കു കിട്ടുന്നതായിരിക്കും സൗകര്യം എന്നു് മലങ്കരസഭാ ആപ്പീസിൽ ഞാൻ വിളിച്ചു ചോദിച്ചു. ഡിസംബർ 15-നോടു കൂടി കിട്ടിയാൽ മതി, അതിനു മുമ്പു കിട്ടിയതുകൊണ്ടു വിശേഷമില്ല എന്നായിരുന്നു മറുപടി. ജനുവരി ആദ്യം പുറപ്പെടുന്ന "മലങ്കരസഭ"യിലെ ഈ ലേഖനം പ്രസിദ്ധപ്പെടുകയുള്ളു എന്നു ചുരുക്കം.

ഫാദർ മണ്ണഞ്ചേരി പറയുന്നതു് "എന്നാൽ മലങ്കരസഭയിലെ ലേഖകൻ തെളിയിക്കാൻ ശ്രമിക്കുന്നതു് കൂനൻകുരിശു സത്യം മൂലം നസ്രാണികൾ ജസ്വീറ്റരുടെ അധികാരത്തിനു പുറമെ മാർ പാപ്പായുടെ അധികാരത്തേയും നിഷേധിച്ചു എന്നാണു്. ഇതിലേക്കു സ്റ്റോറു മാനുവൽ കർത്താക്കളായ നാഗമയ്യായേയും, ടി കെ. വേലുപിള്ളയേയും ആണു് ലേഖകൻ കൂട്ടുപിടിച്ചിരിക്കുന്നതു്........" എന്നാണു്. ഞാൻ കൂട്ടു പിടിച്ച കൂട്ടത്തിൽ, പാപ്പാ ജോൺ 22-ാമനും, 'സത്യദീപം' പത്രലേഖകന്റെ സഭയിൽ ഏറ്റം മുൻപന്തിയിൽ നിൽക്കുന്ന കാർഡിനൽ ടിസ്സെറന്റും ഉണ്ടായിരുന്നു. അവരെ ലേഖകൻ കണ്ടില്ല. തിരുവനന്തപുരം ആർച്ചുബിഷപ്പായിരുന്ന ഈവാനിയോസ്, "മാർ തോമ്മാ ക്രിസ്ത്യാനികൾ" എന്ന ചരിത്രകർത്താവായ ബർണ്ണാദ്, മി. ഐ സി. ചാക്കോ എന്നീ റോമൻകത്തോലിക്കരെല്ലാം എനിക്കു കൂട്ടുണ്ടായിരുന്നു. അവരിലാരെയും കാണാൻ ലേഖകനു് കണ്ണില്ലാതെപോയി. ഇവർക്കു പുറമെ, കർണ്ണൽ മൺറോ, കേരള ചരിത്രകർത്താവായ കെ. പി. പത്മനാഭമേനോൻ, യൂഗാൻഡാ ബിഷൊപ്പ് എൽ. ഡബ്ളിയു. ബ്രൌൺ, പി. ചെറിയാൻ, മിൽനിറെയ്, ഇട്ടൂപ്പ് റൈട്ടർ, ഇ. എം. പീലിപ്പോസ്, എഫ്. ഇ. കെയ് എന്നിങ്ങനെ ഒട്ടധികം ചരിത്രകാരന്മാരുടെയും പ്രസ്താവനകൾ ഉദ്ധരിച്ചാണു്, കൂനൻകുരിശിൽ സത്യം ചെയ്ത

---

വർഷങ്ങളിൽ തിരുമേനിയുടെ അനുമതിയോടുകൂടി രണ്ടു സിസ്റ്റേഴ്സ് അവിടെ താമസമാക്കുകയും ചെയ്തു. സിസ്റ്റർ നവോമി (T. V. Achamma) സിസ്റ്റർ സാറാ(A. C. Aaccama) സിസ്റ്റർ മറിയം (K. C. Marima) എന്നിവരുടെ Profession 1955 ഒക്ടോബറിൽ നടന്നു. തദവസരത്തിലും St. Margarets Sisters സന്നിഹിതരായിരുന്നു. ഇവരും St. Margarets Sisters-ന്റെ കീഴിൽ പ്രത്യേകം പരിശീലനം സിദ്ധിച്ചിട്ടുള്ളവരാണു്.

തുടർന്നുള്ള വർഷങ്ങളിൽ പുതിയതായി 3 പേർ കൂടി സമൂഹത്തിൽ ചേർന്നു. Sr. Martha (C. Y Annama) Sr. Ruth (T. V. Sarama) Sr. Elizabeth (P. T. Aleyamma) എന്നിവരുടെ Profession 1962 ഏപ്രിലിൽ നടന്നു.

സമൂഹം വകയായി ഒരു നേഴ്സറിസ്കൂളും പ്രൈമറിസ്കൂളും, അതിനോടുചേർന്നു് ഒരു ബോർഡിംഗും ചെറിയ തോതിൽ നടത്തുന്നു. ഇടവകയിലെ സ്ത്രീസമാജം, സൺഡേസ്കൂൾ, എന്നിവയും സിസ്റ്റേഴ്സിന്റെ പ്രത്യേക ചുമതലയിൽ നടത്തപ്പെടുന്നു. കൂടാതെ സൗകര്യമുള്ളപ്പോഴൊക്കെ ചുററുപാടുമുള്ള ഭവനസന്ദർശനവും നടത്തിവരുന്നു. തേവലക്കരയിലെ സിസ്റ്റർ ഉണ്ടായിരുന്നപ്പോൾ സൌജന്യമായി അനേകർക്കു കണ്ണുചികിത്സ നൽകിയിട്ടുണ്ടു്. സിസ്റ്ററിന്റെ മരണത്തോടുകൂടി അതു നിന്നുപോയി.

Sisters-ന്റെ ചാപ്പലിൽ ആഴ്ചയിൽ മൂന്നു ദിവസത്തിൽ കുറയാതെ വി: കുർബാനയുണ്ടു്. ബഥനി ആശ്രമത്തിലെ ബഹു: അച്ചന്മാർ അതിന്റെ ചുമതല വഹിച്ചുപോരുന്നു.

ഈ ജീവിതത്തിനു് ആഗ്രഹിക്കുന്നവർക്കു് കുറഞ്ഞപക്ഷം E. S. L. C. പരീക്ഷായോഗ്യതയെങ്കിലും ഉണ്ടായിരിക്കണം. സന്യാസജീവിതത്തെക്കുറിച്ചു പുസ്തകങ്ങൾ മലയാളത്തിൽ തുലോം വിരളമാകയാൽ ഇംഗ്ലീഷ് പരിജ്ഞാനം അത്യന്താപേക്ഷിതമാണു്.

—0—

വർ റോമാസഭയിൽനിന്നു പിരിഞ്ഞുപോയി; ആ
വിധമാണ് അവർ സത്യം ചെയ്തതു്; എന്നു സ്ഥാ
പിച്ചതു്. അതിനു ശരിയായ ഉത്തരം—സമാധാനം—
പറയാനില്ല. എന്നാൽ ഒന്നും പറയാതിരുന്നാൽ
കുറെ പോരായ്കയും ആകുമെന്നു തോന്നിയിട്ടു്,
എന്തെങ്കിലും കുറെ എഴുതിവയ്ക്കാമെന്നുവച്ചാണ്
ലേഖകൻ പുറപ്പെട്ടതെന്ന് സത്യദീപത്തിലെ ലേ
ഖനം ഒന്നോടിച്ചു വായിച്ചുനോക്കിയാൽ കാണാം.
മലങ്കര റീത്തു പ്രചരണവകുപ്പിലെ ഫാ. വടശ്ശേ
രിയുടെ "കൂനൻകുരിശു സത്യ"ത്തെ വിമർശനം
ചെയ്തതിനു മറുപടി പറയാൻ ഫാദർ വടശ്ശേരിക്കു
കഴിവില്ലാഞ്ഞിട്ടായിരിക്കണമല്ലോ ഫാ. മണ്ണഞ്ചേരി
ഇറങ്ങിപ്പുറപ്പെട്ടതു്. അദ്ദേഹത്തിനു സ്വന്തമായുള്ള
ആ ശൈലിയും വാദപ്രതിവാദവൈദഗ്ധ്യവും ഒന്നും
ഈ ലേഖനത്തിൽ കാണാത്തതു്, മുമ്പോട്ടു വയ്ക്കാൻ
ഒന്നുമേ ഇല്ലാത്തതുകൊണ്ടായിരിക്കണം. ആകപ്പാ
ടെ ഏക ആലംബം സ്റ്റേറ്റുമാനുവൽ ലേഖനാണെ
ന്ന് ഫാ. വടശ്ശേരി പ്രഖ്യാപിച്ചിട്ടുള്ള വാദങ്ങ
ളുടേയൊ വാചകങ്ങളുടേയൊ കർത്താവായ മക്കൻ
സിയാണ്. മക്കൻസി, "ബ്രിട്ടീഷ് ചക്രവർത്തിയു
ടെ പ്രതിനിധിയും തിരുവിതാംകൂറിലെ ഏറ്റം വ
ലിയ ഉദ്യോഗസ്ഥനുമായിരുന്ന" മക്കൻസി കൃത്രിമ
രേഖകൾ ഉണ്ടാക്കിക്കൊണ്ടു് ഇങ്ങനെ ഒരു ലേഖനം
സ്റ്റേറ്റുമാനുവലിൽ പ്രസിദ്ധീകരിക്കുന്നതിനായി
നാഗമയ്യായെ ഏല്പിച്ചു എന്നു സാമാന്യബുദ്ധിയുള്ള
വർ ആരും പറയുമെന്നു ഞാൻ വിചാരിക്കുന്നില്ല
എന്നിങ്ങനെ, ഞാൻ ഉന്നയിച്ച പോയിന്റിൽ ഒ
ന്നിനുപോലും ശരിക്കു മറുപടി പറയാതെ നാലഞ്ചു
കോളം എഴുതിയിട്ടുണ്ടു്. "മലങ്കരസഭ"യിൽ ലേ
ഖനമെഴുതിയവനു സാമാന്യബുദ്ധി ഇല്ലാഞ്ഞതു
കൊണ്ടാണ് കൂനൻകുരിശു സത്യം ചെയ്തവർ റോമാ
സഭയും ഉപേക്ഷിച്ചു എന്നു വാദിക്കുന്നതു്, എന്നാ
ണല്ലോ ഈ പറഞ്ഞതിന്റെ അർത്ഥം? സഭാചരിത്ര
പരമായ ഒരു വാദത്തിൽ ഏർപ്പെട്ട ഒരു വൈദികൻ
അല്പം കൂടെ പ്രതിപക്ഷബഹുമാനം കാണിക്കേണ്ട
തായിരുന്നു. എന്റെ കൈയ്യിലുമുണ്ടു് പേനാ;
മഷിയുമുണ്ടു്. എഴുതിയാൽ മഷി വീഴും. സാമാന്യ
ബുദ്ധിയെന്ന പ്രയോഗത്തെക്കാൾ കുറെക്കൂടെ കട
ത്തി വല്ലതും എഴുതിയാലും കടലാസിൽ പതിയും.
പക്ഷെ അങ്ങിനെ ചെയ്യുന്നതു് സംസ്കാര ശൂന്യത
യായതുകൊണ്ടു് ഞാൻ അതിനു മുതിരുന്നില്ല അതു
പോകട്ടെ.

"ബ്രിട്ടീഷുചക്രവർത്തിയുടെ പ്രതിനിധിയും, തി
രുവിതാംകൂറിലെ ഏറ്റം വലിയ ഉദ്യോഗസ്ഥനു"
മായ ഒരാൾ കൃത്രിമരേഖകൾ ഉണ്ടാക്കിയാൽ ഉണ്ടാ
കുകയില്ലെന്നുണ്ടോ? വത്തിക്കാനിൽ മാർപാപ്പാ ത
ന്നെയൊ, ആ സ്ഥാനിയുടെ നിർദ്ദേശമനുസരിച്ചോ
നിഖ്യാ സുന്നഹദോസിലെ കാനോനാകളിലും, വി
ശുദ്ധ വേദപുസ്തകത്തിൽതന്നെയും കൃത്രിമം കാണി
ച്ചു എന്ന് റെഫലെ (Vol 21. PP. 463,
477, 478) മുതലായവർ പറയുന്നു. ആ
സ്ഥിതിക്ക്, താരതമ്യേന കേവലം ഒരു ഏകന്യ
മാത്രമായ മക്കൻസി, സഭയ്ക്കുവേണ്ടി അല്പം
കൃത്രിമം കാണിച്ചു എങ്കിൽ അതിലെന്താണു തെറ്റ്.
കൂനൻകുരിശു സത്യം ചെയ്ത കൂട്ടരെ തച്ചുടച്ചുതകർക്കു
ന്നതിന് വത്തിക്കാനിൽനിന്ന് നിയമവിരുദ്ധമാ
യി രണ്ടു മെത്രാന്മാർക്കു പകരം രണ്ടു പാതിരിമാരു
ടെ സഹായത്തോടെ ആരെയും അറിയിക്കാതെ മെ
ത്രാൻ പട്ടം കെട്ടിച്ച് ജോസഫ്സെബസ്ത്യാനി
യെ കേരളത്തിലേക്ക് എങ്ങിനെയാണയച്ചതു്? അ
ദ്ദേഹത്തിന്റെ കൂടെ യാത്രചെയ്തിരുന്ന വൈദികർ
പോലും അറിഞ്ഞില്ലല്ലോ കൂട്ടാളി മെത്രാനാണെ
ന്ന്! നസ്രാണികളെ പാപ്പായുടെ കീഴിൽ കൊണ്ടു
വരിക എന്നുള്ള ലക്ഷ്യത്തിൽ എത്തിച്ചേരുന്നതിന്
"ഏതു മാർഗ്ഗവും" സ്വീകരിക്കാൻ റോമൻ കത്തോ
ലിക്കാസഭയിലെ അത്യുന്നതാധികാരസ്ഥാനങ്ങൾ,
പാപ്പായും പ്രോപ്പഗാന്താസംഘവും, അനുവദിച്ച്
അധികാരപ്പെടുത്തിഎന്നു്, കാർഡിനൽ ടിസ്സറന്റ്
അദ്ദേഹത്തിന്റെ "ഈസ്റ്റേൺ ക്രിസ്ത്യാനിററി
ഇൻ ഇൻഡ്യാ" യിൽ (പേജ് 83) തുറന്നെഴുതിയി
ട്ടുണ്ടു്. അതു് വളരെ വ്യക്തമായി ഞാൻ എന്റെ
ലേഖനങ്ങളിൽ എടുത്തു ചേർത്തിരുന്നു. അതു കാ
ണാൻ ഫാ. മണ്ണഞ്ചേരിക്കു കഴിഞ്ഞില്ല! ലക്ഷ്യ
ത്തിൽ എത്തുന്നതിന് ഏതു മാർഗ്ഗവും സ്വീകരിക്കു
ക എന്നുള്ള തത്വം റോമാസഭ അംഗീകരിച്ചിട്ടുള്ള
താണെന്ന്. പാപ്പായും പ്രോപ്പഗാന്താസംഘവും
ബിഷപ്പ് ജോസഫിന് നൽകിയ അധികാരം,
കാർഡിനൽ ടിസ്സറന്റ് തുറന്നുപറഞ്ഞിരിക്കുന്ന
സംഭവം തെളിയിക്കുന്നു. തന്റെ സഭ അംഗീകരി
ച്ചിട്ടുള്ള തത്വം—ലക്ഷ്യത്തിൽ എത്തുന്നതിന് ഏതു
മാർഗ്ഗവും സ്വീകരിക്കാമെന്നുള്ള തത്വം—ഫാ. മണ്ണ
ഞ്ചേരിയുടെ ഭാഷയിൽ പറയുമ്പോൾ "ബ്രിട്ടീഷു
ചക്രവർത്തിയുടെ പ്രതിനിധിയും തിരുവിതാംകൂറി
ലെ ഏറ്റം വലിയ ഉദ്യോഗസ്ഥനും" ആയ മ
ക്കൻസി സ്വീകരിക്കാതിരിക്കുന്നതു് എങ്ങിനെ? എ
ന്തിന്? സഭാമാതാവിന്റെ പുകഴ്ചയ്ക്കുവേണ്ടി അല്പം
ചില കള്ളരേഖകൾ ചമയ്ക്കുകയൊ, കള്ളച്ചരിത്രം എ
ഴുതുകയൊ ചെയ്യുന്നതു്, പാപപൊറുതിക്കുള്ള കുറു
ക്കുവഴി ആയിട്ടാണു ഗണിക്കേണ്ടതെന്ന് പാപ്പായും
പ്രോപ്പഗാന്താ തിരുസംഘവും, ബിഷപ്പ് ജോസ
ഫിനു കൊടുത്ത പ്രത്യേകാധികാരങ്ങളെ പററി ച
രിത്രം എഴുതുന്നതിനുവേണ്ടി വായിച്ചപ്പോൾ എ
ങ്കിലും മക്കൻസിക്കു തോന്നിയിരിക്കാം, അദ്ദേഹം
"സാധാരണ ബുദ്ധി" ഉള്ള ആളായിരുന്നെങ്കിൽ!

മക്കൻസി ചരിത്രം എഴുതാൻ വിവരങ്ങൾ സമ്പാദിച്ചതു് എങ്ങിനെ ആയിരുന്നു? കൂനൻകുരിശു സത്യം നടന്നതു് 1653 ജനുവരിയിൽ ആണു്. മക്കൻസിയുടെ ചരിത്രത്തിന്റെ ആമുഖത്തിൽ, അദ്ദേഹം അതു് എഴുതിയതു് 1901 ഒക്ടോബർ മാസത്തിലാണെന്നു കാണിച്ചിരിക്കുന്നു. അതായതു് 238 വർഷവും ഏതാനും മാസങ്ങളും കഴിഞ്ഞാണു് തിരുവിതാംകൂറിലെ "ഏററം പ്രധാന ഉദ്യോഗസ്ഥന്റെ" ചരിത്രം രൂപപ്പെടുത്തതു്. അതിനു വേണ്ട വിവരങ്ങൾ, മട്ടാഞ്ചേരിയിൽ കൂനൻകുരിശിന്റെ ചുവട്ടിൽ നിന്നോ, ആലങ്ങാട്ടോ, ഇടപ്പള്ളിയിലൊ, തൃപ്പൂണിത്തുറയിൽ ഗോദവർമ്മതമ്പുരാന്റെ കോവിലകത്തോ, മുളന്തുരുത്തി പള്ളിയിലൊ, ഉദയമ്പേരൂർ പള്ളിയിലൊ മക്കൻസി ചെന്നു് പെറുക്കിയോ വാരിയൊ എടുത്തതായിരിക്കയില്ല. ഫോട്ടോ എടുത്തു് അങ്ങിനെ സമ്പാദിച്ചതും ആകാൻ ഇടയില്ല. പിന്നെ എങ്ങിനെ ആയിരിക്കണം ഇവ എല്ലാം കിട്ടിയതു്? എന്തൊക്കയോ രേഖകളെ ആശ്രയിച്ചായിരിക്കണം, "ഏററം പ്രധാന ഉദ്യോഗസ്ഥനാ"ണെങ്കിലും അയാൾ ചരിത്രം എഴുതിയതു്. ആ രേഖകൾ കൊടുത്തവർ; "ലക്ഷ്യത്തിൽ എത്തുന്നതിനു് എന്തു മാർഗ്ഗവും സ്വീകരിക്കാം" എന്ന തത്വത്തിൽ വിശ്വാസമുള്ളവർ ആയിരുന്നാലും, കാര്യം ശരിപ്പെടും. കർമ്മലീത്തർ മക്കൻസിക്കു പല വിവരങ്ങളും കൊടുത്തു എന്നു് അദ്ദേഹം രേഖപ്പെടുത്തിയിട്ടുണ്ടു്.

അതു നിൽക്കട്ടെ. അഹത്തള്ളാ റോമാമതസ്ഥൻ ആയിരുന്നു, പത്താം ഇന്നസെൻറപാപ്പായുടെ അധികാരപത്രത്തോടുകൂടെയാണു് താൻ വന്നതെന്നു് അദ്ദേഹത്തിന്റെ ഒരു എഴുത്തിൽ പറയുന്ന ആ "എഴുത്തു് മക്കൻസി കളവായി നിർമ്മിച്ചതാണെന്നു നമ്മുടെ ലേഖകനോ തന്റെ കൂട്ടുകാരിൽ ആരെങ്കിലുമോ പറയുമൊ" എന്നു ഫാ. മണ്ണഞ്ചേരി ചോദിക്കുന്നു. മക്കൻസി നിർമ്മിച്ചതായിരിക്കണമെന്നുണ്ടോ? പരിശുദ്ധ വേദപുസ്തകവും, പരിശുദ്ധ സുന്നഹദോസിന്റെ പരിശുദ്ധ കാനോനാകളും, ഇതിനു മുമ്പു ഞാൻ ചൂണ്ടിക്കാണിച്ച തരത്തിൽ, തിരുത്തി ശരിപ്പെടുത്താൻ ധൈര്യമുള്ള വിദഗ്ദ്ധന്മാർ കൈപാങ്ങിലുള്ളവർക്കു്, രണ്ടോ നാലോ എഴുത്തുകൾ ഉണ്ടാക്കാനെന്താണു പണി? അറബിക്കടലിന്റെ അടിത്തട്ടിൽ സ്ഥാനം കൊടുത്ത അഹത്തള്ളായെയൊ, ഡച്ചുകാരു വന്നതോടെ വാലു തറേറാടിയ ഒരു പറങ്കി കപ്പിത്താനൊ, ഈ കത്തുകൾ കള്ളപ്രമാണങ്ങളാണെന്നു വാദിക്കാൻ വരാൻ പോകുന്നോ? അതും രണ്ടര ശതാബ്ദത്തിനുശേഷം. കാലം വളരെ കഴിഞ്ഞാണല്ലൊ ഈ രേഖകൾ പ്രകാശം കണ്ടതു്. ലേഖകൻ കൊണ്ടുവന്നിട്ടുള്ള "യാക്കോബായ വൈദികൻ" മത്തായിയുടെ കത്തും ബഹുമാന പൂർവ്വം സ്വീകരിക്കേണ്ടതു തന്നെയാകുന്നു. സംശയമില്ല!

മക്കൻസി ബ്രിട്ടീഷ് ചക്രവർത്തിയുടെ പ്രതിനിധിയും തിരുവിതാംകൂറിലെ ഏററം വലിയ ഉദ്യോഗസ്ഥനുമായതുകൊണ്ടു് അദ്ദേഹം കൃത്രിമരേഖകൾ ഉണ്ടാക്കി എന്നു സാമാന്യബുദ്ധിയുള്ളവർ ആരും പറയുമെന്നു ഫാ. മണ്ണഞ്ചേരി വിചാരിക്കുന്നില്ല അത്രയും നന്നു്. ഫാ. മണ്ണഞ്ചേരിയുടെ ആദർശപുരുഷന്റെ മുൻഗാമിയായി ബ്രിട്ടീഷ് ചക്രവർത്തിയുടെ പ്രതിനിധി എന്ന സ്ഥാനത്തിനും പുറമെ തിരുവിതാംകൂർ ദിവാൻ പദം കൂടി വഹിച്ചിരുന്ന കേർണൽമൺറോ എന്നൊരാൾ ഉണ്ടായിരുന്നു. മക്കൻസിയെക്കാൾ പെരിയവൻ. അദ്ദേഹം റോമൻ കത്തോലിക്കനല്ലാഞ്ഞതുകൊണ്ടു് ഫാ മണ്ണഞ്ചേരിയുടെ മാനദണ്ഡമനുസരിച്ചു് സ്ഥാനമാഹാത്മ്യം കുറഞ്ഞുപോയി! അതുകൊണ്ടായിരിക്കുമൊ, മൺറൊ മദ്രാസ് ഗവർമ്മെൻറിനയച്ച റിപ്പോർട്ടിലെ വിവരങ്ങൾ മലങ്കരസഭാലേഖനത്തിൽ സത്യദീപ ലേഖകൻ കാണാതെ വരുകയൊ, അസാധാരണ ബുദ്ധിയിൽ എത്തപ്പെടാതിരിക്കുകയൊ ചെയ്തതു്? മക്കൻസിയെക്കാൾ എൺപതിലധികം വർഷക്കാലം മുമ്പു്, കൂനൻകുരിശു സത്യത്തോടു് അത്രയും കൂടെ അടുത്ത കാലത്തു് തിരുവിതാംകൂറിൽ ഉണ്ടായിരുന്നയാളാണു് മൺറൊ. മക്കൻസിക്കു കിട്ടിയ വിവരങ്ങൾക്കുണ്ടായിരുന്നതിൽ അത്രയും വർഷം പഴക്കക്കുറവുള്ള വിവരങ്ങളാണു് മൺറോവിനു കിട്ടിയതു്. തിരുവിതാംകൂറിലെ ക്രിസ്ത്യാനികളുടെ കാര്യത്തിൽ അദ്ദേഹം അതീവതല്പരനായിരുന്നു എന്നു ചരിത്രം തെളിയിക്കുന്നുമുണ്ടു്. ആ മൺറൊവിന്റെ റിപ്പോർട്ടിൽ നിന്നു് കൂനൻകുരിശു സത്യത്തെപ്പററിയുള്ള ഭാഗം മുൻലേഖനത്തിൽ ഞാൻ ഉദ്ധരിച്ചിരുന്നതു് താഴെ ചേർക്കുന്നു:– "പോർത്തുഗീസുകാർ അവരെ ഹേമിച്ചു് റോമൻകത്തോലിക്കാസഭയിൽ ചേർത്തു. ഏകദേശം അറുപതുവർഷം അങ്ങിനെ ചേർന്നു നിന്ന ശേഷം സഭാദ്ധ്യക്ഷന്മാരുടെ പീഡനം സഹിക്കാൻ വയ്യാതെ സുറിയാനിക്കാരിൽ ഒരു ഭാഗം അർക്കദിയാക്കോൻ തോമസിന്റെ നേതൃത്വത്തിൽ സ്വാതന്ത്ര്യം പ്രാപിച്ചു....യഥാർത്ഥ റോമൻ കത്തോലിക്കരിൽനിന്നു പിരിഞ്ഞുമാറിയ യഥാർത്ഥ സുറിയാനി ക്രിസ്ത്യാനികൾ സുശക്തരായ ശത്രുക്കളേയും ഗൗരവതരമായ അപകടങ്ങളേയും അഭിമുഖീകരിക്കേണ്ടതായി വന്നു. അവരുടെ പിരിച്ചിലിനെ വിശ്വാസത്യാഗവും മത്സരവും ആയി പരിഗണിച്ചു്, അതികഠിനമായ വിദ്വേഷത്തോടുകൂടെ റോമൻ കത്തോലിക്കർ അവരെ പീഡിപ്പിച്ചുകൊണ്ടിരുന്നു........"

ഫാ. മണ്ണഞ്ചേരിയുടെ "തളപ്പു്" ഇട്ടു നോക്കി

യാലും വളരെ ഉന്നതസ്ഥാനമുള്ള മൺഫട്ടായുടെ വിമർശനം കാണാൻ കഴിയാതെവന്നതു് സാധാരണ ബുദ്ധിയുടെ വൈശിഷ്ട്യം കൊണ്ടായിരിക്കുമൊ. അങ്ങിനെ ഉള്ളവർ കാണേണ്ട; മനസ്സിലാക്കേണ്ട എന്നു തീർച്ചപ്പെടുത്തിക്കഴിഞ്ഞാൽ........ കഴുതയെ വെള്ളമുള്ള തൊട്ടിയുടെ അടുക്കൽ കൊണ്ടുപോകാം, എന്നാൽ അതിനെക്കൊണ്ടു വെള്ളം കുടിപ്പിക്കാൻ ആരാലും ആവില്ലല്ലൊ. കാര്യകാരണസഹിതം എഴുതാം. പക്ഷെ അതു വായിക്കുന്നവന്റെ തലയിൽ മണ്ണല്ല, ചോറാണെങ്കിൽ തന്നെയും ഹേമിച്ചു മനസ്സിലാക്കിക്കാൻ പററുകയില്ല.

നസ്രാണികൾ, കൂനൻകുരിശിങ്കൽ വച്ചു് റോമാസഭയെ ഉപേക്ഷിച്ചു പിരിഞ്ഞു എന്നു കാര്യകാരണസഹിതം സ്ഥാപിച്ചതിന്മേൽ സ്പർശിക്കകപോലും ചെയ്യാത്ത ഫാ. മണ്ണഞ്ചേരിയോടു സാക്ഷാൽ നസ്രാണികൾ കൃതജ്ഞതയുള്ളവരായിരിക്കേണ്ടതാണു്. കൂനൻകുരിശു സത്യത്തിൽ റോമാസഭയെ ഉപേക്ഷിച്ചു എന്നു ഞാൻ സ്ഥാപിച്ചതു് ഇളക്കുന്നതിനല്ല, അല്പം ചലിപ്പിക്കുന്നതിനുപോലും ഫാദർ മണ്ണഞ്ചേരിക്കു കഴിഞ്ഞില്ല. അതിനദ്ദേഹം ശ്രമിച്ചു തന്നെ ഇല്ല എന്നല്ലേ പറയേണ്ടതെന്നു സംശയം തോന്നുന്നു.

കൂനൻകുരിശു സത്യകാര്യത്തിൽ തോൽവി പററി, എന്നാലിനി ഉദയമ്പേരൂർ സുന്നഹദോസിനു മുമ്പു തന്നെ മലങ്കര നസ്രാണികൾ റോമാപാപ്പായുടെ കീഴിലായിരുന്നു എന്നു സ്ഥാപിച്ചുകളയാം എന്നു്, ലക്ഷ്യം ഒന്നു മാററിപ്പിടിച്ചില്ലേ എന്നു സംശയം തോന്നുന്നു. അതിലേക്കു്, മക്കൻസി പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതും, ആദരാ അഹത്തള്ളായിക്കു പിതൃത്വം കല്പിച്ചതുമായ രണ്ടു കത്തുകളുടെ ചില വാചകങ്ങളുടെ പരിഭാഷയും ഫാ. മണ്ണഞ്ചേരി ലേഖനത്തിൽ ചേർത്തിട്ടുണ്ടു്. അതിൽ "....നമ്മുടെ നാഥനായ മാർപാപ്പായിൽ നിന്നു് എനിക്കു സകല അധികാരങ്ങളും സിദ്ധിച്ചിരിക്കുന്നു...." എന്നും "പത്താം ഇന്നസെൻറ മാർപാപ്പായാൽ ഞാൻ മാർത്തോമ്മാ ക്രിസ്ത്യാനികളുടെ പക്കലേക്കു് അവർക്കു് ആശ്വാസം നൽകുന്നതിനു വേണ്ടി അയക്കപ്പെട്ടിരിക്കുന്നു" എന്നും ആണു് പറഞ്ഞിരിക്കുന്നതു്. അഹത്തള്ളാ റോമാമതക്കാരനായിരുന്നു എന്നതിനു് ഇതിൽ കൂടുതലായ തെളിവെന്തെങ്കിലും ആവശ്യമുണ്ടോ? ഇല്ല.

"മക്കൻസി തന്റെ കൈവശം സിദ്ധിച്ച ചരിത്രരേഖകളെ അടിസ്ഥാനമാക്കി തന്റെ ലേഖനം എഴുതി നാഗമയ്യായെ ഖണ്ഡിച്ചു........"

"...... ഈ എഴുത്തുകൾ രണ്ടും മക്കൻസി കള്ളമായി നിർമ്മിച്ചതാണെന്നു പറവാൻ നമ്മുടെ ലേഖകനൊ....ധൈര്യപ്പെടുമോ...." എന്നു സത്യദീപം ലേഖകൻ സ്ഥാപിക്കുകയും ചോദിക്കുകയും ചെയ്യുന്നു. ഇതിനു മുകളിൽ ഹെഫലെയുടെ ആരോപണത്തിനിടയാക്കിയ സാഹചര്യങ്ങളെയും വ്യക്തികളെയുംകാൾ ഉന്നതനാണു് മക്കൻസി എന്നു് ലേഖകൻപോലും വാദിക്കുമെന്നു ഞാൻ ഭാരപ്പെടുന്നില്ല. പാപ്പായെക്കാൾ ഉന്നതനാണു് ബ്രിട്ടീഷ് റസിഡൻറായിരുന്ന മക്കൻസി എന്നു്, ഏതായാലും സമ്മതിക്കാൻ ഈയുള്ളവൻ തയ്യാറില്ല. മക്കൻസി "സിദ്ധിച്ച ചരിത്രരേഖകളെ അടിസ്ഥാനമാക്കി" എഴുതി എന്നാണു് ലേഖകൻ ഉറപ്പിച്ചു പറയുന്നതു്. അങ്ങിനെ ആണെങ്കിൽ തന്നെ എന്തു വിശേഷം. "സിദ്ധിച്ച ചരിത്രരേഖ" എവിടെ നിന്നു "സിദ്ധിച്ചു"? കള്ളരേഖയായിരിക്കുമൊ "സിദ്ധിച്ചതു്"? "കാര്യസാദ്ധ്യത്തിനു് ഏതു മാർഗ്ഗവും സ്വീകരിച്ചുകൊള്ളാം" എന്നു് അത്യുന്നതങ്ങളിൽ നിന്നു് അനുമതി സിദ്ധിച്ചിരുന്ന ബിഷൊപ്പു് ജോസഫ് സെബസ്ത്യാനി ഉൾപ്പെട്ട കർമ്മലീത്തന്മാരിൽ നിന്നു മക്കൻസിക്കു കിട്ടിയ രേഖകളുമററതായിരുന്നു എന്നു സ്ഥാപിക്കണമെന്നാണു് ലേഖകൻ ആഗ്രഹിക്കുന്നതു്.

അഹത്തള്ളാ,പാപ്പായുടെ ആളായിരുന്നു എന്നു കാണിക്കുന്ന രേഖ സൃഷ്ടിക്കുകയൊ മക്കൻസിക്കു "സിദ്ധിക്കുന്നതിനു്" ഇടയാക്കുകയൊ ചെയ്തയാൾ, ഇയൂസ്റ്റാച്ചി (Eustache) എന്ന കർമ്മലീത്തനായിരുന്നു എന്നു മക്കൻസി പറഞ്ഞിട്ടുണ്ടു്. (P75) അഹത്തള്ളായെപ്പററി മക്കൻസി 85-ാം വശത്തു് ആരംഭിക്കുന്ന 90-ാം നോട്ടിൽ പറയുന്നു:-"ഒരു നെസ്തോറിയൻ വരാതെ ഒരു യാക്കോബായക്കാരൻ ബിഷോപ്പു് വന്നതെന്തുകൊണ്ടാണെന്നു വ്യക്തമാക്കാൻ പണിയാണു്. ഇയൂസ്റ്റാച്ചി അദ്ദേഹത്തിന്റെ (Istoria del Mgr Gioseppe) ഗ്രന്ഥത്തിൽ 52-ാം വശത്തു സ്പഷ്ടമായി പറയുന്നു മാർ അഹത്തള്ളായെ അയച്ചതു യാക്കോബായ പാത്രിയർക്കീസാണെന്നു്...."

മക്കൻസിയുടെ സ്വന്തം അഭിപ്രായം അദ്ദേഹത്തിന്റെ ഗ്രന്ഥം 26-ാം വശത്തുണ്ടു്. അതു് ഈ വിധം പരിഭാഷ ചെയ്യാം:-"ബാബിലോണിലെ നെസ്തോറിയൻ പാത്രിയർക്കീസിനും, ഡയർബക്കറിലെ യാക്കോബായ അന്ത്യോഖ്യാ പാത്രിയർക്കീസിനും, ഈജിപ്തിൽ കോപ്റ്റിക്കു് പാത്രിയർക്കീസിനും, തോമസ് ക്രിസ്ത്യാനികൾക്കു് ഒരു ബിഷൊപ്പിനെ അയച്ചുകൊടുക്കണമെന്നു്, ആർക്കദിയാക്കോൻ രഹസ്യക്കത്തുകൾ അയച്ചു. ഈ കത്തുകളനുസരിച്ചു്, ഡയർബക്കറിൽ ഉള്ള യാക്കോബായ പാത്രിയർക്കീസ് അഹത്തള്ളാ എന്ന പേരുള്ള ഒരു ബിഷൊപ്പിനെ അയച്ചു........"

# കൽക്കട്ടാ ഓർത്തഡോക്സ് സുറിയാനിപ്പള്ളി കൂദാശയും, ചാരിററബിൾ ഡിസ്പെൻസറി ഉൽഘാടനവും.

(ഫാ. കെ. എം. ജോർജ്ജ്)

"മനുഷ്യർക്കു അസാദ്ധ്യമായതു് ദൈവത്താൽ സാദ്ധ്യമാകുന്നു"

കൽക്കട്ടാ ഓർത്തഡോക്സ് സുറിയാനിപ്പള്ളിയുടെ പണിയെ സംബന്ധിച്ചിടത്തോളം പ്രസ്തുത

ഈ വിവരങ്ങൾ ഒന്നും അറിയാതെയല്ല സത്യദീപത്തിന്റെ ലേഖകൻ "ചരിത്രരേഖകൾ തങ്ങളുടെ അഭിലാഷത്തിനു് അനുകൂലമല്ലെന്നു കണ്ടാൽ അവ അസത്യമാണെന്നു നിഷേധിക്കുകയോ തള്ളിക്കളയുകയോ ചെയ്യുന്നതു് മാന്യന്മാരും സത്യം അറിയാൻ ആഗ്രഹിക്കുന്നവരുമായ ചരിത്രാന്വേഷകർക്കു് ഒരിക്കലും യോജിച്ചതല്ല" എന്നു പ്രസംഗിച്ചതെന്നല്ലേ "സാധാരണ ബുദ്ധിയുള്ളവർ" ധരിക്കേണ്ടതു"? അദ്ദേഹം ആധാരമായി സ്വീകരിച്ച മക്കെൻസി തന്നെയാണു് മുകളിൽ കാണിച്ചിട്ടുള്ളവ എല്ലാം എഴുതുകയോ പ്രസിദ്ധപ്പെടുത്തുകയോ ചെയ്തിട്ടുള്ളതു്. അപ്പോൾ ബഹുമാന്യനായ വൈദികലേഖകന്റെ വാദങ്ങളും ആരോപണങ്ങളും അസത്യമാണെന്നും മാന്യന്മാർക്കു ചേർന്നതല്ലെന്നും, അദ്ദേഹം തന്നെ വിധിക്കുന്നതായി ഗണിക്കരുതോ?

അഹത്തള്ളാ റോമൻ കത്തോലിക്കനായിരുന്നു എന്നു് സത്യമായ ചരിത്രരേഖകൾ ഉദ്ധരിച്ചു് ലേഖകൻ സത്യമായി സ്ഥാപിച്ചു! അങ്ങിനെ എങ്കിൽ ആ സാധുറോമൻ കത്തോലിക്കാ ബിഷോപ്പിനെ എന്തിനാണവർ നശിപ്പിച്ചതു്? നശിപ്പിച്ചില്ല, രക്ഷിക്കയാണു ചെയ്തതെന്നു സത്യമായി വാദിക്കാൻ പററിയ രേഖകൾ ഉണ്ടാകാൻ വലിയ പണി ഇല്ലായിരിക്കാം. കൊച്ചി അഴിമുഖത്തു കെട്ടിത്താഴ്ത്തി എന്നു നസ്രാണികൾ അന്നും ഇന്നും വിശ്വസിക്കുന്നു. ഇതേപ്പററി കർദ്ദിനാൾ ടിസ്സെറൻറ് അദ്ദേഹത്തിന്റെ "ഈസ്റ്റേൺ ക്രിസ്ത്യാനിററി"യിൽ എഴുതിയിരിക്കുന്നതിൽനിന്നു് അല്പം ഉദ്ധരിക്കുന്നു (പേജ് 78, 79, 80) "1652 വസന്തകാലത്തു് സൂററിലെ കപ്പൂച്ചിൻ ആശ്രമത്തിൽ ഒരു പൌരസ്ത്യ സന്യാസി വൈദികൻ ഭിക്ഷാടനത്തിനായി ചെന്നു താൻ ഒരു പാത്രിയർക്കീസാണെന്നും സെൻറ് തോമസ് ക്രിസ്ത്യാനികളെ സന്ദർശിക്കാൻ പോകയാണെന്നും അദ്ദേഹം പറഞ്ഞു. ഉടൻതന്നെ ഗോവായിലെ മതവിചാരണക്കോടതി (ഇൻക്വിസിഷ്യൻ) യെ വിവിവരം ധരിപ്പിച്ചു എങ്കിലും മയിലാപ്പൂരിലെ കബറിടം സന്ദർശിക്കുന്ന വേളയിൽ, ആഗസ്റ്റ 3-ാംതിയതി മാത്രമെ അദ്ദേഹത്തെ അറസ്റ്റു ചെയ്യുന്നതിനു് അവർക്കു കഴിഞ്ഞുള്ളു.......അഹത്തള്ളാ കടൽമാർഗ്ഗം കൊച്ചിയിൽ വരുമെന്നു് അറിഞ്ഞു വളരെ അധികം സുറിയാനിക്കാർ അവിടെ എത്തി.......അധികൃതർ അവരുടെ അപേക്ഷ തന്ത്രത്തിൽ നിരസിക്കുന്നതിനുപകരം സങ്കല്പ പാത്രിയർക്കീസിനെ രാത്രിയിൽ ഗോവയ്ക്കു കടത്തി, സുറിയാനിക്കാരുടെ ആക്രമണം ഒഴിവാക്കുന്നതിനായി, നിർഭാഗ്യവാനായ ആ മേല്പട്ടക്കാരൻ മുങ്ങിമരിച്ചു എന്നു് പറഞ്ഞുപരത്തുകയും ചെയ്തു....". "....അതിനിടയിൽഅഹത്തള്ളായെ വേദവിപരീതി ആയി, ഗോവയിലെ മതവിചാരണക്കോടതി വിധിച്ചു. 1654-ൽ അഗ്നിയിൽ ദഹിപ്പിക്കുകയും ചെയ്തു."

ജാറി, പയോളി എന്നീ ലത്തീൻ ചരിത്രകാരന്മാരും അഹത്തള്ളായുടെ അന്ത്യം ഗോവയിലെ അഗ്നികുണ്ഡത്തിലായിരുന്നു എന്നു സാക്ഷ്യപ്പെടുത്തിയിട്ടുണ്ടു്. അഹത്തള്ളാ റോമാക്കാരനായിരുന്നു എന്നു കാണിക്കുന്ന, ഫാ മണ്ണഞ്ചേരി ഉദ്ധരിച്ചിട്ടുള്ള കത്തിലെ വിവരം സത്യമായിരുന്നെങ്കിൽ, അഹത്തള്ളായെ ഗോവയിൽവച്ചു് അഗ്നിയിൽ ആഹുതി ചെയ്യുമായിരുന്നോ? സാധാരണ ബുദ്ധിയും, സാധാരണ സത്യസന്ധതയും ഉള്ള സാധാരണക്കാരുടെ ദൃഷ്ടിയിലൊ ബുദ്ധിയിലൊ, ആ എഴുത്തു് വെറും ഒരു കള്ളപ്രമാണമാണെന്നേ തോന്നുകയുള്ളു.

കഥയൊന്നുമില്ലാത്ത, ഞണായും നോരും മററും കൂട്ടിക്കുഴക്കി അമ്മാനം എറിയുകയോ കസ്സർത്തുകളി നടത്തുകയൊ ചെയ്തിട്ടുള്ള മണ്ണഞ്ചേരിലേഖനത്തിനു് മറുപടിയെ ആവശ്യമില്ലെന്നു തോന്നാതിരുന്നില്ല. പക്ഷെ, "മൌനം അനുവാദം" ആണെന്നു പിന്നൊരിക്കൽ വാദിക്കാനിടയാകരുതെന്നുവച്ചു് എന്റെ സമയവും, "മലങ്കരസഭ"യിലെ പത്രസ്ഥലവും നഷ്ടപ്പെടുത്താമെന്നു വച്ചതാണു്.

ഇനി "തത്തമ്പള്ളി പടിയോല"യെപ്പററി അല്പം പറയാം. (അടുത്ത ലക്കത്തിൽ)

—0—

വേദവാക്യം അർത്ഥവത്താണ്.

ഇപ്പോൾ പണി പൂർത്തിയായിരിക്കുന്ന ദേവാലയത്തിന്റെ കൂദാശാകർമ്മം ഡിസംബർ 21-ാം-ശനിയാഴ്ച (സെന്റ് തോമസ് ദിനം) മാർ കൂറിലോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ നടത്തപ്പെട്ടു. മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയെ സംബന്ധിച്ചിടത്തോളം, കൽക്കട്ടാ നഗരത്തിന്റെ ഹൃദയഭാഗത്ത് ഉയർന്നിരിക്കുന്ന ഈ ദേവാലയം എന്നെന്നും സന്തോഷവും ആത്മപ്രചോദനവും നൽകുന്ന ഒന്നത്രേ. ഡൽഹി, ബോംബെ, മദ്രാസ്, ബാംഗ്ളൂർ, ജബൽപ്പൂർ മുതലായ മററു നഗരങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ നമ്മുടെ സഭാംഗങ്ങൾ കൽക്കട്ടായിൽ കുറവാണെന്നു കാണാം. എങ്കിലും ഉദാരശീലരും സഭാസ്നേഹികളുമായ എല്ലാവരുടേയും അശ്രാന്തപരിശ്രമഫലമായാണ് ഈ ദേവാലയപണി ഇത്രവേഗം പൂർത്തിയായത്.

കേരളത്തിനു വെളിയിലുള്ള മലങ്കര ഓർത്തഡോക്സ് സഭയുടെ മററു പല ഇടവകകളെപ്പോലെ തന്നെ കൽക്കട്ടാ ഓർത്തഡോക്സ് സുറിയാനി ഇടവകയും മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ ആത്മീയപരിലാളനയാൽ രൂപം പ്രാപിച്ചിട്ടുള്ളതാണ്. ആദ്യകാലങ്ങളിൽ തിരുമനസ്സുകൊണ്ടുതന്നെയും, മററു പല പട്ടക്കാരുടെ യാത്രാവേളകളിൽ ഇടയ്ക്കിടെയും ഈ ഇടവകയുടെ ആത്മീയ ദിഷ്ടതികൾ നടത്തിവന്നിരുന്നു.

ഇടവകയുടെ നടത്തിപ്പിന് സ്ഥിരമായി ഒരു പട്ടക്കാരനെ ലഭിക്കുന്നത് 1951-ലത്രെ. റവ. ഫാദർ ജെ. ഗബ്രിയേലായിരുന്നു പ്രഥമ വികാരി. പിന്നീട് റവ. ഫാ. ഗീവറുഗീസ് തയ്ക്കടവിലിനെ തൽസ്ഥാനത്തേക്ക് നിയമിച്ചു. 1953-ൽ അദ്ദേഹം ബാംഗ്ളൂരിലേക്കു സ്ഥലം മാററപ്പെട്ടപ്പോൾ റവ: ഫാദർ സി. വി. ജോൺ (കൊല്ലകടവ്) പുതിയ വികാരിയായി നിയമിതനായി. ഭാവിയിൽ കൽക്കട്ടായിൽ നമുക്കു സ്വന്തമായി ഒരു ദേവാലയം ഉണ്ടായിരിക്കേണ്ടതിന്റെ ആവശ്യകത ബ: അച്ചൻ ഇക്കാലയളവിൽ ഇടവകാംഗങ്ങളെ മനസ്സിലാക്കി. അന്നുമുതൽ എവരുടേയും പ്രാർത്ഥനയും പരിശ്രമവും ഈ സംരംഭത്തിനു പ്രാരംഭമിട്ടു. "ചർച്ച്ബിൽഡിംഗ് ആൻഡ് ചാരിററബിൾ ഡിസ്പെൻസറിക്കമ്മററി' രൂപീകരിച്ചു. കമ്മററിയംഗങ്ങൾ രാപകൽ അക്ഷീണപരിശ്രമം ചെയ്തതിന്റെ ഫലമായി ദേവാലയം വയ്ക്കുന്നതിനുള്ള സ്ഥലം വാങ്ങുന്നതിലേക്ക് ആവശ്യമായ പണം ശേഖരിക്കുവാൻ കഴിഞ്ഞു.

1957-ൽ റവ: ഫാദർ. ജോൺ പൂനായിലേ [illegible] റവ: ഫാദർ കെ. കെ. മാത്യൂസിനെ നിയമിച്ചു. ബറക്പൂർ, കരക്പൂർ, പാററ്നാ, റാഞ്ചി, അസൻസോൾ, റൂർക്കല, ഹസാരിബാഗ്, ദുർഗ്ഗാപ്പൂർ, ടസ്പൂർ, ദർബംഗാ, ജംഷഡ്പൂർ, ബുർളാ എന്നീ ഭാഗങ്ങളിൽ അധിവസിക്കുന്ന സഭാംഗങ്ങളുടെ ആത്മീയ ആവശ്യങ്ങളും കൽക്കട്ടാപള്ളിവികാരിമാർ തന്നെയാണു നടത്തിവരുന്നത്. പലപ്പോഴും വെളിയിലുള്ള സ്ഥലങ്ങളിൽ പോകുന്ന അവസരം കൽക്കട്ടാ ഇടവകയിൽ ആരാധന മുടങ്ങുന്നതു കാരണം ഇടവകയിൽ അസിസ്റ്റൻറുവികാരിയായി റവ: ഫാദർ ററി. എ ജയിക്കബിനെ നിയമിച്ചു

മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അനാരോഗ്യംമൂലം ഇടവകഭരണം നടത്തിക്കൊണ്ടുപോകുവാൻ പ്രയാസമാണെന്നറിഞ്ഞതിനാൽ നി. വ ദി. ശ്രീ. മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയെ 1960 സെപ്തംബർ 23-ാംതീയതി തൽസ്ഥാനത്തേക്ക്, പ: കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടു നിയമിക്കുകയുണ്ടായി.

1961-ൽ ബ: മാത്യൂസച്ചനു സ്ഥലംമാററമുണ്ടായപ്പോൾ ബ: ജയിക്കബച്ചനെ വികാരിയായി നിയമിച്ചു. ഈ അവസരം കോട്ടയം തിയോളജിക്കൽ കോളേജ് വൈസ്പ്രിൻസിപ്പാൾ ആയിരുന്ന റവ: ഫാദർ എം. വി. ജോർജ്ജ് സെറാംപൂർ കോളേജിൽ ഒരു വർഷത്തെ പ്രത്യേക പഠനത്തിനും പ്രബന്ധരചനയ്ക്കുമായി വരികയും ബ: അച്ചന്റെ സേവനവും കൽക്കട്ടാ ഇടവകയ്ക്കു ലഭിക്കുകയും ചെയ്തു. 1962 ജൂൺമാസത്തിൽ ബ: എം: വി. ജോർജ്ജച്ചനെ ഇവിടത്തെ വികാരിയായും, ബ: ജേക്കബച്ചനെ സഹായപട്ടക്കാരനായും നിയമിച്ചു 1962 ജനുവരി 19-ാം തീയതി നഗരത്തിന്റെ ഒരു നല്ല ഭാഗത്ത് 10 സെൻറു സ്ഥലത്തോളം (വെല്ലസ്ലിയിൽ) 41000 രൂപാ വിലകൊടുത്ത് പ: കാതോലിക്കാ സിംഹാസനത്തിന്റെ പേരിൽ വാങ്ങി. പ്രസ്തുത വർഷം ഏപ്രിൽ 22-ാംതീയതി ഉയിർപ്പുപെരുനാളിനോടനുബന്ധിച്ച് ഇടവകമെത്രാപ്പോലീത്താ തിരുമേനി, ദേവാലയത്തിന് കല്ലിടീൽകർമ്മം നിർവ്വഹിച്ചു. വെറും 5000 രൂപാ മാത്രമാണ് ഈയവസരം മിച്ചമുണ്ടായിരുന്നത്. "മനുഷ്യനാൽ അസാദ്ധ്യമായതു ദൈവത്താൽ സാദ്ധ്യമാകുന്നു" എന്ന വേദവാക്യം അന്വർത്ഥമാക്കുമാറ് വെറും 17 മാസം കഴിയുന്നതിനുമുമ്പ് 50000 രൂപാ ചെലവഴിച്ച് ഭംഗിയായ ഒരു ദേവാലയം അവിടെ സ്ഥാപിക്കുവാൻ കഴിഞ്ഞു.

# പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സിലെ ആലസ്യം.

## തിരുമേനിക്കു കന്തീലാശുശ്രൂഷ നടത്തി

(സ്വ. ലേ.) കോട്ടയം, 23-12-63

പ. കാതോലിക്കാബാവാ തിരുമനസ്സിലെ വലത്തുകാലിന്റെ തള്ളവിരലിന്റെ അഗ്രത്തിൽ കാണപ്പെട്ട പഴുപ്പ്–ഡൈബററിക് ഗാംഗ്റിൻ–വിരലിന്റെ മണിബന്ധംവരെ വ്യാപിച്ച് അവിടംകൊണ്ടു നിയന്ത്രിതമായി എന്നാണു വിചാരിക്കപ്പെട്ടിരുന്നത്. 'എന്നാൽ കുറെ ദിവസങ്ങളായി കാലിലും ചെറുവിരലുകളിലും കൂടുതലായ വേദന അനുഭവപ്പെടുകയും ഗാംഗ്റിൻ കാൽപത്തിയിലേക്കും ചെറുവിരലുകളിലേക്കും വ്യാപിക്കുകയും ചെയ്തു. കഴിഞ്ഞ ഡിസംബർ 20–ാംതീയതി ഉച്ചതിരിഞ്ഞപ്പോഴേക്കും തിരുമേനിക്കു കൂടെക്കൂടെ മയക്കം വരുവാൻ തുടങ്ങി. വിവരമറിഞ്ഞ ഡോ. കെ സി. പോൾ, ഡോ. പി. എം. പൗലൂസ് എന്നിവർ വന്നു പരിശോധിച്ചു പരിചരണങ്ങൾ നൽകി. ഡോ. പി. എം. പൗലൂസ് എറണാകുളത്തിനു സ്ഥലം മാററപ്പെട്ടതിനുശേഷം, ദിവസവും വന്നു പരിശോധിച്ചു വച്ചുകെട്ടുകയും മററും ചെയ്തുകൊണ്ടിരിക്കുന്നതു കോട്ടയം R.M.O ഡോ. മാത്യു സഖറിയാ ആണ്.

ഈ വർഷത്തെ യൽദാ ശുശ്രൂഷ ബഹറീനിലെത്തി നടത്താൻ നിശ്ചയിച്ചിരുന്ന മാർ അത്താനാസ്യോസ് തിരുമേനി 20–ാംതീയതി രാവിലെ 7. 30–നു കോട്ടയം ദേവലോകം അരമനയിലെത്തി

---

1963 ജൂൺമാസത്തിൽ ബ: എം. വി. ജോർജ്ജച്ചൻ നാട്ടിലേക്കു മടങ്ങുകയും, ബ: ജേക്കബച്ചനെ ജബൽപൂരിലേക്കു സ്ഥലംമാററുകയുംചെയ്തു. ആഗസ്റ്റ് ഒന്നാംതീയതി റവ: ഫാദർ കെ എം. ജോർജ്ജിനെ ഇടവകവികാരിയായും, റവ: ഫാദർ പി. കെ സഖറിയായെ അസി: വികാരിയായും നിയമിച്ചു.

ഇടവകയുടെ ചുമതലയിൽ 'കാതോലിക്കേററ് ഹോസ്റ്റൽ' എന്നപേരിൽ ഒരു സ്ഥാപനവും നടത്തിവരുന്നുണ്ട്. നാട്ടിൽനിന്നു വരുന്ന യുവാക്കൾക്ക് പലവിധ സൗകര്യങ്ങളും നൽകി നടത്തുന്ന ഒന്നത്രെ ഈ ഹോസ്റ്റൽ

പുതിയ ദേവാലയത്തോടനുബന്ധിച്ചുള്ള കെട്ടിടത്തിൽ ഒരു ചാരിററബിൾ ഡിസ്പൻസറി ഡിസംബർ 22–ാംതീയതി പശ്ചിമബംഗാൾ തൊഴിൽവകുപ്പുമന്ത്രി ശ്രീ: ബി. എസ്. നഹാർ ഉത്ഘാടനം ചെയ്തു.

ഇത്രയും നാൾ ഇവിടെ നമ്മുടെ ആരാധനകൾ നടത്തിവന്നിരുന്നത് അർമ്മേനിയൻ സഭയുടെ വക ദേവാലയത്തിൽ വച്ചായിരുന്നു. ഇടയ്ക്കിടെ മെതേഡിസ്ററ് ചർച്ചിൽവച്ചും വി: ആരാധനകൾ നടത്തിവന്നിരുന്നു. ഇവരോടും അതുപോലെതന്നെ നമ്മുടെ എല്ലാവിധ അഭിവൃദ്ധിയിലും താല്പര്യപ്പെടുന്ന ഇവിടത്തെ മററു സഭാംഗങ്ങളോടും ഈ ഇടവകയ്ക്കുള്ള കൃതജ്ഞത ഈഅവസരത്തിൽരേഖപ്പെടുത്തുന്നു. നാട്ടിൽനിന്നും വൈദികവിദ്യാഭ്യാസാർത്ഥം സെറാമ്പൂർ കോളജ്, ബിഷപ്പ്സ് കോളജ് എന്നിവിടങ്ങളിൽ പഠനം നടത്തിയിരുന്ന ബ. ശെമ്മാശ്ശന്മാർ ഈ ഇടവകയിൽ നിർവഹിച്ചിട്ടുള്ള സേവനങ്ങളെയും ഈ അവസരം നന്ദിയോടെ സ്മരിക്കുന്നു. വലുതും ചെറുതുമായ എല്ലാ സഹകരണങ്ങളും ഈ ഇടവകയ്ക്കു ചെയ്തിട്ടുള്ള എവരോടുമുള്ള കൃതജ്ഞത ഒന്നുകൂടെ രേഖപ്പെടുത്തിക്കൊള്ളട്ടെ.

അങ്ങിനെ, ഇപ്പോൾ പണി തീർന്നിരിക്കുന്ന ദേവാലയത്തിന്റെ വി. കൂദാശ മാർ ക്ലീമീസോസ് തിരുമേനി നിർവഹിച്ചതോടൊപ്പം കൽക്കട്ടാ ഓർത്തഡോക്സ് സുറിയാനി ഇടവകയുടെ ഒരു ചിരകാലാഭിലാഷം സാധിച്ചിരിക്കുന്നു.

### ചാരിററബിൾ ഡിസ്പൻസറി ഉത്ഘാടനം

കൽക്കട്ടാ സെന്റ് തോമസ് ഡിസ്പൻസറി ഉത്ഘാടനം ചെയ്തതു സംബന്ധിച്ചു കൂടിയ സമ്മേളനത്തിൽ മാർ ക്ലീമീസ് തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. പശ്ചിമബംഗാൾ തൊഴിൽവകുപ്പുമന്ത്രി ഡിസ്പെൻസറി ഉത്ഘാടനം ചെയ്തുകൊണ്ടു പ്രസംഗിക്കവെ ഇതുപോലുള്ള ധർമ്മസ്ഥാപനങ്ങൾക്ക് എല്ലാ സഹായവും നൽകുമെന്നു പ്രസ്താവിച്ചു. പള്ളികളും ആശുപത്രികളും ജനങ്ങളുടെ ആത്മീയവും ശാരീരികവുമായ രോഗശമനത്തിനു വേണ്ടിയാണെന്നു മാർ ക്ലീമീസ് തിരുമേനി അദ്ധ്യക്ഷപ്രസംഗത്തിൽ ചൂണ്ടിക്കാണിച്ചു. ഫാദർ എം. വി ജോർജ്ജ് സ്വാഗതപ്രസംഗം ചെയ്തു. ശ്രീ എം. വി. ജേക്കബ് റിപ്പോർട്ടു വായിച്ചു. ശ്രീ പി. എൻ. നൈനാൻ കൃതജ്ഞത പ്രകടിപ്പിച്ചു. യോഗാനന്തരം വൈ. എം. സി. എ. യിൽ വച്ചു ചായസൽക്കാരവും ഉണ്ടായിരുന്നു.

—*—



കന്തീലാ ശുശ്രൂഷാവസരത്തിൽ എല്ലാ തിരുമേനിമാരും മോൺ. പ. കാതോലിക്കാ ബാവാതിരുമേനിയുടെമേൽ കൈവെച്ചു പ്രാർത്ഥിക്കുന്നു.

ബാവാ തിരുമേനിയിൽ നിന്നും യാത്രാനുമതി വാങ്ങി. ട്രെയിൻ മാർഗ്ഗം മാർ അത്താനാസ്യോസ് തിരുമേനി മദ്രാസിലെത്തിയപ്പോഴേക്കും ബാവാ തിരുമേനിയുടെ രോഗം പെട്ടെന്നു വർദ്ധിച്ചു എന്നും മടങ്ങിപ്പോരണമെന്നും കാണിച്ചുള്ള കമ്പിസന്ദേശം അദ്ദേഹത്തിനു കിട്ടി.

കൽക്കട്ടാ പള്ളി കൂദാശയ്ക്കായി പോയിരുന്ന മാർ കൂറിലോസ് തിരുമേനിയും ഇപ്രകാരം കമ്പി അടിക്കുകയുണ്ടായി. 21-ാംതീയതി രാവിലെ ബാവാ തിരുമേനിക്ക് കുറേ സുഖം തോന്നി. തിരുമേനി പതിവുപോലെ കസേരയിൽ ഇരുന്നു സംസാരിക്കുകയും സന്ദർശകരെ കൈമുത്തിക്കുകയും ചെയ്തു. പക്ഷെ, ഉച്ച തിരിഞ്ഞപ്പോഴേക്കും ആ സ്ഥിതി മാറി വീണ്ടും മയക്കം തുടങ്ങി. 3 മണിക്ക് റീശ്ശ ബിഷപ്പായ സഖറിയാ മാർ അത്താനാസ്യോസ് തിരുമേനിയും 5 മണിയോടുകൂടി ചങ്ങനാശ്ശേരി ആർച്ച് ബിഷപ്പ് തിരുമേനിയും ബാവാ തിരുമേനിയെ സന്ദർശിച്ചു. സഹോദരന്മാർ ഒരുമിച്ചു വസിക്കുന്നത് എത്ര ശുഭവും മനോഹരവും എന്നുള്ള സങ്കീർത്തന വാക്യം പ. ബാവാ തിരുമേനി ഉദ്ധരിച്ചുകൊണ്ടു ആർച്ച് ബിഷപ്പിനോടു സംസാരിച്ചു.

തിരുമേനിയുടെ രോഗസ്ഥിതി വർദ്ധിക്കുന്നതായി കാണുകയാൽ 23-ാംനു- 7.30-നു് കന്തിലാ ശുശ്രൂഷ നടത്തണമെന്നു് അരമനയിലുണ്ടായിരുന്ന മാർ ദീവന്നാസ്യോസ്, മാർ ഈവാനിയോസ്, ദാനിയേൽ മാർ പീലക്സീനോസ്, ഏബ്രഹാം മാർ ക്ലീമ്മീസ് എന്നീ തിരുമേനിമാർ നിശ്ചയിക്കയും അതിലേക്കു് എല്ലാവരെയും അറിയിച്ചുകൊണ്ടു പത്രദ്വാരാ കല്പന പുറപ്പെടുവിക്കയും ചെയ്തു.

ബാവാ തിരുമേനിയുടെ രോഗവിവരം കേബിൾമാർഗ്ഗം പ. പാത്രിയർക്കീസ് ബാവാ തിരുമേനിയെ അറിയിക്കുകയും Sorry for Catholicos illness. pray for his healing എന്നു പാത്രിയർക്കീസ് ബാവായിൽനിന്നു കേബിൾ 22-ാംനു- ലഭിക്കുകയും ചെയ്തു.

21-ാംതീയതി 5.30-നു ബനഡിക്ററ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ പ. ബാവാ തിരുമേനിയെ വന്നു കണ്ടു് "ഞാൻ പിതാവിന്റെ കൊച്ചുമകൻ ഗ്രീഗോറിയോസാണ്" എന്നു സ്വയം പരിചയപ്പെടുത്തിക്കൊണ്ടു കൈ മുത്തി; തിരുമനസ്സിലെ രോഗസൗഖ്യത്തിനുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കുന്നു എന്നു് അറിയിച്ചു. സി.എസ്.ഐ. ബിഷപ്പ് എം. എം. ജോൺ തിരുമേനിയും ബാവാ തിരുമേനിയെ വന്നു കണ്ടു. മൗനമായി പ്രാർത്ഥിച്ചു.

തിരുമനസ്സിലെ ഒരു സുഹൃത്തായ ശ്രീ മന്നത്തു പത്മനാഭൻ കോട്ടയം മുൻസിപ്പൽ ചെയർമാൻ ശ്രീ ഗോപാലകൃഷ്ണപ്പണിക്കരോടുകൂടി തിരുമേനിയെ സന്ദർശിച്ചു. ഗാൻഗറിൻ, ഡോക്ടറന്മാരുടെ കഴിവിനപ്പുറമായ ഒരു രോഗമാണെന്നും ഈശ്വരാനുഗ്രഹത്തിനു മാത്രമേ അതു സുഖപ്പെടുത്തുവാൻ സാധിക്കയുള്ളു എന്നും അതിനുവേണ്ടി താൻ പ്രത്യേകം പ്രാർത്ഥിക്കുന്നു എന്നും ശ്രീ മന്നം പ്രസ്താവിച്ചു.

22-ാംതീയതി ഞായറാഴ്ച ദാനിയേൽ മാർ പീലക്സീനോസ് തിരുമേനി വി: കുർബാന അർപ്പിച്ചു. കുർബാനമദ്ധ്യേ മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനി ചെയ്ത പ്രസംഗത്തിൽ തിരുമേനിക്കു സൗഖ്യവും ആശ്വാസവും കൊടുക്കാൻ എല്ലാവരും പ്രാർത്ഥിക്കണമെന്നു് അനുസ്മരിപ്പിച്ചു. നമ്മുടെ കർത്താവിന്റെ വംശാവലിയെപ്പററിയുള്ള ഏവൻഗേലിയോനിൽ നിന്നു ഉദ്ധരിച്ചുകൊണ്ടു ചെയ്ത പ്രസംഗത്തിൽ അബ്രഹാം മുതൽ ദാവീദുവരെ പതിനാലും, ദാവീദുമുതൽ ബാബേൽപ്രവാസംവരെ പതിന്നാലും, ബാബേൽപ്രവാസം മുതൽ ക്രിസ്തുവരെ പതിന്നാലും തലമുറകൾ എന്നു പറഞ്ഞിരിക്കുന്നതു് ഓരോ പതിന്നാലു ദിവസം കഴിയുമ്പോഴും പൂർണ്ണചന്ദ്രൻ ഉദിക്കുന്ന പ്രകാരം ഓരോ പതിന്നാലു തലമുറകളും കഴിഞ്ഞു് ഇസ്രായേലിനെ പ്രകാശിപ്പിച്ചിട്ടുള്ള പൂർണ്ണചന്ദ്രപ്രഭാവന്മാരായ വേദപുസ്തകപിതാക്കന്മാരെ അനുസ്മരിപ്പിക്കുന്നു എന്നും ഇവയുടെ എല്ലാം സമ്പൂർണ്ണത തികഞ്ഞിരിക്കുന്നതു നമ്മുടെ കർത്താവിലാണെന്നും പ്രസ്താവിച്ചു. അപ്രകാരം മലങ്കരസഭയുടെ ചരിത്രത്തിലും പല കറുത്തവാവുകൾക്കുശേഷം പൂർണ്ണചന്ദ്രസമാനന്മാരും മഹാരഥന്മാരുമായ വ്യക്തികൾ എഴുന്നേററിട്ടുള്ളതിനെ 1-ാം മാർതോമ്മാ, 6-ാം മാർ തോമ്മാ, പുലിക്കോട്ടു തിരുമേനി, വട്ടശ്ശേരിൽ തിരുമേനി എന്നീ പിതാക്കന്മാരെ എടുത്തുകാണിച്ചുകൊണ്ടു് ഉദാഹരിച്ചു. പ. കാതോലിക്കാബാവാ തിരുമേനിയുടെ ഈ ഭരണകാലത്തു് നമ്മുടെ സഭയുടെ കിരണങ്ങൾ ലോകമെല്ലാം വ്യാപിക്കയും എല്ലാവർക്കും തിരുമേനി എത്രയും ആദരണീയനും പ്രിയംകരനുമാകയും ചെയ്തിട്ടുണ്ടെന്നു പറഞ്ഞു. സഭാസമാധാനം, ഇതരക്രൈസ്തവസഭാദ്ധ്യക്ഷന്മാരുടെ സന്ദർശനങ്ങൾ, സഭയ്ക്കുണ്ടായിട്ടുള്ള മഹത്തായ നേട്ടങ്ങൾ ഇവ പ. ബാവാതിരുമേനിയുടെ ശ്രേഷ്ഠവ്യക്തിത്വത്തിന്റെ പ്രതിഫലനങ്ങളാണെന്നു തിരുമേനി അനുസ്മരിപ്പിച്ചു. തിരുമേനി ഇങ്ങനെ തുടർന്നു "അതിഗുരുതരമായ രോഗമാണു തിരുമനസ്സിലേക്കു ബാധിച്ചിരിക്കുന്നതെങ്കിലും അതിനു തക്കവേദന തിരുമേനിക്കു് അനുഭവമാകുന്നില്ല എന്നതു് ദൈവത്തിന്റെ അത്ഭുതകരമായ ഒരു കരുണയാണ്. ഇത്രയും ദീർഘായുസ്സോടുകൂടി ഇരുന്നു ദൈവത്തിന്റെ സഭയെ മേയിച്ചു ഭരിപ്പാൻ ദൈവം കൃപ ചെയ്തതിനെപ്പററി നാം പ്രത്യേകം നന്ദിയുള്ളവരായിരിക്കണം. ദൈവംതമ്പുരാന്റെ ഇഷ്ടത്തിനു നാം കീഴ്പ്പെടുകയത്രേ വേണ്ടതു്. തിരുമനസ്സിലെ ആശ്വാസത്തിനുവേണ്ടി നമുക്കെല്ലാവർക്കും പ്രാർത്ഥിക്കാം".

## കന്തീലാ ശുശ്രൂഷ

23-ാംതീയതി 6 മണിക്കു ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു വി. കുർബാന അർപ്പിച്ചു. കുർബാനാനന്തരം, കാതോലിക്കാ സിംഹാസന അരമനയുടെ കിഴക്കേ വരാന്തയിൽ തയ്യാറാക്കിയിരുന്ന പ്രത്യേക പീഠത്തിൽ വച്ചു് 7. 30-നു മാർ തോമ്മാ ദീവന്നാസ്യോസ്, ഗീവറുഗീസ് മാർ ഗ്രീഗോറിയോസ്, മാത്യൂസ് മാർ അത്താനാസ്യോസ്, ദാനിയേൽ മാർ പീലക്സീനോസ്; ഏബ്രഹാം മാർ ക്ലീമ്മീസ് എന്നീ മെത്രാപ്പോലീത്തന്മാരുടെ പ്രധാന കാർമ്മികത്വത്തിലും, മാത്യൂസ് മാർ ഈവാനിയോസ്, പത്രോസ് മാർ ഒസ്താത്തിയോസ് എന്നീ മെത്രാപ്പോലീത്തന്മാരുടെയും പട്ടക്കാരുടെയും സഹകരണത്തിലും കന്തീലാ ശുശ്രൂഷ ആരംഭിച്ചു. ഏക

ദേശം രണ്ടര മണിക്കൂറോളം വേണ്ടിവന്നു ഈ ശുശ്രൂഷയ്ക്കു് ഇതിൽ അഞ്ചു തെശ്മശ്ത്താകൾ ഉണ്ടെന്നും പഞ്ചേന്ദ്രിയങ്ങൾ കൊണ്ടും അന്തരേന്ദ്രിയങ്ങൾ കൊണ്ടും ചെയ്തുപോയിട്ടുള്ള പാപങ്ങളുടെ മോചനത്തിനും ഓരോ അവയവവും കൃപയുടെ രശ്മിയാൽ പ്രകാശിപ്പിക്കപ്പെടുന്നതിനും വേണ്ടിയാണ് ഈ ശുശ്രൂഷ നടത്തുന്നതെന്നും മാർ അത്താനാസ്യോസ് തിരുമേനി ഒരു ലഘുപ്രസംഗരൂപത്തിൽ, ജനങ്ങളോടു പ്രസ്താവിച്ചു. കാർമ്മികന്മാരായ തിരുമേനിമാർ കാപ്പ മുതലായ പൂർണ്ണ അംശവസ്ത്രങ്ങൾ ധരിച്ചിരുന്നു. ഓരോ തെശ്മശ്ത്തായിക്കും ഓരോ തിരുമേനിമാർ പ്രധാന കാർമ്മികത്വം വഹിച്ചു. രോഗാവസ്ഥമൂലം പ. ബാവാതിരുമേനി മണ്ഡപത്തിൽ എഴുന്നെള്ളാതെ തിരുമനസ്സിലെ മുറിയിൽ കട്ടിലിൽ തലയിണകളിൽ ചാരി കിഴക്കോട്ടു തിരിഞ്ഞിരിക്കയായിരുന്നു.

1-ാം തെശ്മശ്ത്താ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിലായിരുന്നു. ആ ശുശ്രൂഷാവസാനത്തിൽ മാർ ദീവന്നാസ്യോസ് തിരുമേനി ശുദ്ധീകരിക്കപ്പെട്ട സൈത്തു് പ. ബാവാ തിരുമേനിയുടെ നെറ്റിയിൽ കുരിശടയാളത്തിൽ പൂശി.

2-ാം തെശ്മശ്ത്തായിൽ, പ്രധാന കാർമ്മികൻ ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് തിരുമേനി പ. ബാവാ തിരുമേനിയുടെ നെറ്റിയിലും നെഞ്ചിലും തൈലലേപനം ചെയ്തു

3-ാം തെശ്മശ്ത്താ നടത്തിയ ദാനിയേൽ മാർ പീലക്സീനോസ് തിരുമേനി പ. ബാവാ തിരുമേനിയുടെ നെറ്റിയിലും നെഞ്ചിലും കാൽമുട്ടുകളിലും സൈത്തു പൂശി.

4-ാം തെശ്മശ്ത്തായിൽ മാർ ക്ലീമ്മീസ് തിരുമേനി പ്രധാന കാർമ്മികത്വം വഹിച്ചു. പ. ബാവാ തിരുമേനിയുടെ നെറ്റിയിലും നെഞ്ചിലും കാൽമുട്ടുകളിലും കൈവെള്ളകളിലും തൈലാഭിഷേകം നടത്തി.

5-ാം തെശ്മശ്ത്തായിൽ പ്രധാന കാർമ്മികനായ മാർ അത്താനാസ്യോസ് തിരുമേനി, പ. ബാവാ തിരുമേനിയുടെ, മേൽവിവരിച്ച എല്ലാ അവയവങ്ങളിലും വിശുദ്ധ സൈത്തു പൂശിയതിനും പുറമെ, കണ്ണുകളിന്മേലും ചെവികളിന്മേലും, മൂക്ക്, വായ്, നാഭി എന്നീ ഭാഗങ്ങളിലും കുരിശടയാളത്തിൽ പൂശി.

ഈ ശുശ്രൂഷ നല്ല ഉണർവോടും ബോധത്തോടുംകൂടി പ. ബാവാ തിരുമേനി സ്വീകരിച്ചു. ശരീരത്തിന്റെ ഓരോ ഭാഗങ്ങളും തിരുമനസ്സുകൊണ്ടു തൈലലേപനത്തിനായി കാണിച്ചുകൊടുത്തു കാർമ്മികന്മാരെയും, ധൂപം വീശിവരുന്ന ശെമ്മാശ്ശന്മാരെയും തിരുമേനി കൈ മുത്തിക്കുകയും സ്വയം കുരിശു വരയ്ക്കുകയും ചെയ്തു് ധ്യാനനിരതനായിത്തന്നെ തിരുമേനി സംബന്ധിച്ചു. 5-ാം തെശ്മശ്ത്താ നടന്നുകൊണ്ടിരിക്കുമ്പോഴാണു മാർ ഒസ്താത്തിയോസ് തിരുമേനി വന്നുചേർന്നതു്. ഒടുവിലത്തെ സ്ലൂസോ അദ്ദേഹം ചൊല്ലി. മാർ ഈവാനിയോസ് തിരുമേനിയാണ് ഒന്നാം തെശ്മശ്ത്തായിൽ പ്രുമ്യോൻ വായിച്ചതു്. അവസാനം തിരുമേനിമാരെല്ലാവരും ചേർന്നു രോഗിയായ പരിശുദ്ധ പിതാവിന്റെ തലമേൽ വി. ഏവൻഗേലിയോനും കൈകളും വച്ചു പ്രാർത്ഥിച്ചു. തുടർന്നു മെത്രാപ്പോലീത്തന്മാർ തമ്മിൽ തമ്മിലും, പട്ടക്കാരുടെ നെറ്റിയിലും, പട്ടക്കാർ ജനങ്ങളുടെ നെറ്റികളിലും സൈത്തു കുരിശാകൃതിയിൽ പൂശി. പ. ബാവാ തിരുമേനിക്കുവേണ്ടി മാർ അത്താനാസ്യോസ് തിരുമേനി സന്നിഹിതരായവരോടു കൃതജ്ഞത പ്രകാശിപ്പിച്ചു.

ഈ കന്തീലാ ശുശ്രൂഷയിൽ 300-ൽ പരം പട്ടക്കാരും വിശ്വാസികളായ ഒരു വമ്പിച്ച ജനതതിയും പങ്കുകൊണ്ടു. എല്ലാവർക്കും അരമനയിൽനിന്നു ലഘുഭക്ഷണം നൽകപ്പെട്ടു.

—*—

പത്രാധിപലേഖനം

# പരിശുദ്ധ പിതാവു വാങ്ങിപ്പോയി

ജനുവരി ലക്കം "മലങ്കരസഭ"യുടെ അച്ചടി മിക്കവാറും പൂർത്തിയായിക്കഴിഞ്ഞപ്പോഴാണു നമ്മുടെ പരിശുദ്ധപിതാവായ കാതോലിക്കാബാവാ തിരുമേനി കാലം ചെയ്തതു്. അതിനാൽ തിരുമേനിയെപ്പററി വളരെ ചുരുക്കമായ ഒരു വിവരണം മാത്രമേ ഈ ലക്കത്തിൽ സാധിക്കുന്നുള്ളു. മലങ്കരസഭാ മാസികയുടെ ആരംഭം മുതൽ ഏററം വാത്സല്യപൂർണ്ണമായ പൈതൃകപരിലാളനകളാണു് മാസികയ്ക്കു പരിശുദ്ധ പിതാവിൽനിന്നും ലഭിച്ചിരുന്നതു്. മലങ്കരസഭാമാസിക മുദ്രണം കഴിഞ്ഞാൽ ആദ്യമായി തിരുമുമ്പാകെയാണു സമർപ്പിക്കുക. അതിന്റെ ആരംഭം മുതൽ അവസാനംവരെ ഒരു ലേഖനമോ വാർത്തയോപോലും വിട്ടുകളയാതെ മുഴുവൻ തന്നെതാൻ വായിക്കുക തിരുമനസ്സിലെ മുടങ്ങാത്ത പതിവായിരുന്നു. ഇപ്പോൾ സ്വർഗ്ഗീയനായിത്തീർന്നിരിക്കുന്ന പരിശുദ്ധ പിതാവിന്റെ തൃപ്പാദങ്ങളിൽ ഞങ്ങൾ നന്ദിയോടും ഭക്തിയോടുംകൂടെ [illegible]ലി സമർപ്പിച്ചുകൊള്ളുന്നു.

1964 ജനു. 3-ാംനു- വെള്ളിയാഴ്ച വെളുപ്പിനു 1.30നു, കുറെകാലങ്ങളായി തിരുമേനി സാധാരണ ഉണരുന്ന സമയത്തു് ഇഹലോകത്തിൽനിന്നും വാങ്ങിപ്പോയി. ഭാഗ്യകരമായ അന്ത്യം ദൈവം തമ്പുരാൻ തിരുമേനിക്കു നൽകി.

1963 ആഗ. 15-ാംനു-യാണു് തിരുമനസ്സുകൊണ്ടു് അവസാനമായി വി. കുർബ്ബാന അർപ്പിച്ചതു്. വാർദ്ധക്യസഹജമായ ക്ഷീണവും, രോഗങ്ങളും ഓരോ നിലയിൽ തിരുമേനിയെ ബാധിച്ചുകൊണ്ടിരുന്നെങ്കിലും കൂടെക്കൂടെ ദിവ്യബലി അർപ്പിക്കുന്നതിലും മററു കൂദാശകൾ അനുഷ്ഠിക്കുന്നതിലും, ഭരണനിർവ്വഹണം നടത്തുന്നതിലും തിരുമനസ്സുകൊണ്ടു് പ്രകടിപ്പിച്ചിരുന്ന ജാഗ്രതയും നിഷ്ഠയും പ്രശംസനീയമാംവണ്ണം മാതൃകായോഗ്യമായിരുന്നു. സെപ്റ്റംബർ മാസ[illegible]ത്തോടുകൂടി, അതുവരെ തിരുമനസ്സിൽ [illegible]ല്ലാതിരുന്ന രക്തസമ്മർദ്ദരോഗവും അനുഭവപ്പെട്ടു. വലത്തുകാലിന്റെ തള്ളവിരലിന്റെ അഗ്രത്തിൽ അല്പം പഴുപ്പും. തിരുമേനിയെ ചികിത്സിച്ചുകൊണ്ടിരുന്ന ഡോക്ടർ പി. എം. പൗലൂസിന്റെയും മററും പരിശോധനയിൽ അതു ഗാൻഗ്രീൻ, ആണെന്നു വെളിപ്പെട്ടു. ഡോക്ടറന്മാർക്കു മരുന്നില്ലാത്ത ഒരു രോഗം. ഗാൻഗ്രീൻ എന്ന ഗ്രീക്കുവാക്കിനു് I will eat you ഞാൻ നിന്നെ തിന്നും എന്നാണു് അർത്ഥം. പഴുപ്പു കറുത്ത നിറമായി രൂപാന്തരപ്പെട്ടു. വലത്തുകാലിന്റെ തള്ളവിരൽ കുറെശ്ശെ ആ രോഗം തിന്നൊടുക്കുകയായിരുന്നു. അതു തള്ളവിരലിന്റെ മണിബന്ധം വരെ വ്യാപിച്ചു. അത്രയും ഭാഗം നിർജ്ജീവമായി. വിരലിനു പുറമേ ഒരു ചുവന്ന വരകാണപ്പെട്ടു. ഗാൻഗ്രീൻ അവിടെ നിയന്ത്രിതമായി എന്നു ഡോക്ടറന്മാർ അഭിപ്രായപ്പെട്ടു. ആയുർവേദ വിധിപ്രകാരം ഗുൽഗുലുതിക്തകം ഫലിക്കുമെന്നു് ഒരു അഭിപ്രായമുണ്ടായി. തിരുമേനി അതു സേവിച്ചുകൊണ്ടിരുന്നു. എല്ലാവരും ആശ്വസിച്ചു ആ വിരൽ അടർന്നു പോവുകയേ ഉള്ളു എന്നു്. പക്ഷേ, തിരുമേനിക്കു് അറിയാമായിരുന്നു അതു തന്റെ മരണത്തിനുള്ള രോഗമാണെന്നു്. ചിലരോടു് അങ്ങനെ കല്പിക്കുകയും ചെയ്തു.

കഴിഞ്ഞ ഡിസംബർ 19-ാംതീയതിയോടുകൂടി തിരുമനസ്സിലെ ഉള്ളംകാലിലും വിരലിലും അതികഠിനമായ വേദന അനുഭവപ്പെടുകയും മയക്കം ആരംഭിക്കുകയും ചെയ്തു. ഗാൻഗ്രീൻ അതിന്റെ അതിർവരമ്പു ലംഘിച്ചു മുകളിലോട്ടു കയറിക്കഴിഞ്ഞു. തിരുമനസ്സിലെ ആഗ്രഹപ്രകാരംതന്നെ 23-ാംതീയതി കന്തീലാ ശുശ്രൂഷ നടത്തി. പ്രഗത്ഭന്മാരും പ്രശസ്തന്മാരുമായ ഡോക്ടറന്മാർ പലർ വരികയും പരിശോധന നടത്തുകയും വേണ്ട പരിചരണങ്ങൾ നടത്തിക്കൊണ്ടിരിക്കുകയും ചെയ്തു. ഡിസം. 1-ാംനു- ഞായറാഴ്ചവരെയും-തിരുമേനി ഞായറാഴ്ചതോറും-വീൽചെയറിൽ പള്ളിയിലെത്തി വി. കുർബ്ബാന കാണുകയും പള്ളിയിലെ ആരാധനകൾക്കു തിരുമനസ്സുകൊണ്ടുതന്നെ നേതൃത്വം നൽകുകയും ചെയ്തുവന്നു. തന്റെ മുറിയിൽവച്ചു യാമപ്രാർത്ഥനകൾ മരിക്കുന്നദിവസം വരെ നടത്തിക്കൊണ്ടിരുന്നു. തിരുമേനിയുടെ രോഗവിവരത്തെപ്പററി സഭാംഗങ്ങൾ മാത്രമല്ല ഇതര സഭാനേതാക്കന്മാരും, സ്ഥലത്തെ പ്രധാനപ്പെട്ട ഉദ്യോഗസ്ഥന്മാരും, മുനിസിപ്പൽ ചെയർമാൻ തുടങ്ങിയ പൗരപ്രധാനികളും ഉൽക്കണ്ഠാഭരിതരായി. മററു സമുദായാദ്ധ്യക്ഷന്മാരും, മന്ത്രിമാർ, ജാതിമതഭേദമെന്യേ സ്ഥലത്തെ പൗരന്മാർ മുതലായവരും തിരുമേനിയെ വന്നു കണ്ടുകൊണ്ടിരുന്നു. നമ്മുടെ സഭാംഗങ്ങളായ ബഹുശതം സ്ത്രീപുരുഷന്മാരും കുഞ്ഞുങ്ങളും പരിശുദ്ധ പിതാവിനെ ഒരു നോക്കു കാണുവാൻവേണ്ടി ദിവസേന വന്നും പോയുമിരുന്നു. തിരുമേനി എല്ലാവരേയും മന്ദസ്മിതത്തോടെ നോക്കിക്കാണുമായി

രുന്നു. തൻെറ ഇഹലോക ജീവിതത്തിൻെറ അന്ത്യം അടുത്തിരിക്കുന്നു എന്നു നല്ലവണ്ണം മനസ്സിലാക്കാൻ കഴിഞ്ഞ പ. പിതാവു് ലോകസംബന്ധമായ സംഗതികളിൽ നിന്നെല്ലാം തൻെറ വിചാരത്തെ പിൻവലിച്ചു് തൻെറ ദിവസങ്ങളും മണിക്കൂറുകളും നിമിഷങ്ങൾപോലും പ്രാൎത്ഥനാനിർഭരമായി കഴിച്ചു. അവിടുന്നു ഉണരുന്ന അവസരങ്ങളിൽപോലും രണ്ടു കൈകളും മേല്പോട്ടു് ഉയൎത്തുന്നതു് ഇതു് എഴുതുന്ന ആളുൾപ്പെടെ ഇവിടെയുള്ളവർ കണ്ടു. സാധാരണഗതിയിൽ തനിക്കു സ്നേഹവും വാത്സല്യവുമുള്ളവരോടു കുശലം പറയുന്നതിലും അവരിൽനിന്നും കേൾക്കുന്നതിലും താല്പൎയ്യം പ്രദർശിപ്പിച്ചുവന്ന തിരുമേനി, ഒരു നോട്ടം, ഒരു മന്ദസ്മിതം ഇവകൊണ്ടു് അവരെ സംഭാവനം ചെയ്തുതുടങ്ങി. അവിടത്തെ ഓൎമ്മശക്തിക്കു് മരിക്കുന്ന രാത്രിവരെ ഒരു കോട്ടവും തട്ടിയില്ല; തിരുമനസ്സിലെ ഗംഭീരസുന്ദരമായ മുഖബിംബം തെളിഞ്ഞു പ്രകാശിച്ചിരുന്നു. ചിലരോടു പറഞ്ഞു "ഞാൻ പോകുക"യാണെന്നു്. ഇതെഴുതുന്ന ആൾ ഒരിക്കൽ അടുത്തുചെന്നപ്പോൾ കൈകൊണ്ടു് ആംഗ്യം കാണിച്ചു, ചികിത്സകൾ ഫലശൂന്യങ്ങളാണെന്നു്. ജനുവരി 2-ാംതീയതി സന്ധ്യക്കാണു് ഡോക്ടറന്മാർ അവസാനമായി തിരുമനസ്സിലെ കാൽ dress ചെയ്തതു്. കാലിൻെറ ഉപ്പൂറ്റിക്കുള്ളിലേക്കു് അന്നു ഡോക്ടർ വിരൽ കടത്തിയിട്ടും തിരുമേനി അറിഞ്ഞില്ല ഗാംഗ്രിൻ കാൽപത്തി മുഴുവൻ തിന്നെടുത്തു കഴിഞ്ഞിരുന്നു. പക്ഷെ തിരുമനസ്സിലെ ഹൃദയത്തി (heart)-നു് ഒരു കേടുമില്ല. നാഡിയും തൃപ്തികരം, ക്ഷീണം വർദ്ധിക്കുന്നു അത്രമാത്രം. രോഗം കൂടിയതു മുതൽ രാത്രിയിൽ നാലും അഞ്ചും പേർ ഉറക്കിളച്ചു തിരുമേനിയെ പരിചരിച്ചുകൊണ്ടിരിക്കുകയാണു പതിവു്. വേദനകൊണ്ടായിരിക്കണം കിടക്കുകയും എഴുനേൽക്കുകയും കൂടക്കൂടെ വേണം. എന്നാൽ 2-ാംതീയതി dress ചെയ്ത രാത്രിയിൽ വളരെ സുഖമായി ഉറങ്ങി. ക്ഷീണത്തിൻെറ വർദ്ധനവിനു കാരണം ഭക്ഷണം ശരിക്കു കഴിക്കാത്തതാണു്. നാരങ്ങാനീരോ കൈതച്ചക്കനീരോ കൊടുത്താൽ ഒന്നോ രണ്ടോ കവിൾ കുടിക്കും. ഇതും അത്രഹിതകരമല്ല ഭക്ഷണം കഴിക്കാതായപ്പോൾ ഗ്ലൂക്കോസു് കുത്തിവച്ചു. അപ്പോൾ പോഷകമായി. തിരുമനസ്സുകൊണ്ടു് ഇനി ഒരാഴ്ചകൂടെയെങ്കിലും ഇരിക്കും. അതായിരുന്നു ഡോക്ടറന്മാരുടെ അഭിപ്രായം. 2-ാംതീയതി രാത്രിയിലെ ഉറക്കം. സുഖമായ ഉറക്കം പ്രഭാതം; 4മണിസമയമായപ്പോൾ തിരുമേനി ഉണർന്നു. അപ്പോൾ ദാനിയേൽ മാർപീലക്സിനോസു് തിരുമേനിയും തിരുമേനിയെ പരിചരിച്ചുകൊണ്ടുനിൽക്കുന്ന ശെമ്മാശന്മാരും അടുത്തുണ്ടു്. തിരുമേനി തൻെറ തല ഒരു വശത്തേക്കു ചായിച്ചു. തിരുമനസ്സിലെ പ്രാണൻ വളരെ മാർദ്ദവമായി ശരീരികചട്ടക്കൂട്ടിൽ നിന്നും ബഹിർഗമിക്കുകയും ചെയ്തു. നീതിമാൻെറ മരണം ഉറക്കം പോലെയാകുന്നു എന്ന സങ്കീൎത്തനവാക്യം പൂർണ്ണമായും തിരുമേനിയിൽ നിവൃത്തിയായി. തൻെറ ഭക്തന്മാരുടെ മരണം യഹോവയ്ക്കു വിലയേറിയതാകുന്നു.

തിരുമേനിയുടെ ഭരണകാലം ദീർഘമായിരുന്നു. അതിൻെറ മഹനീയ ഫലങ്ങൾ ഈ സഭ നല്ലവണ്ണം അനുഭവിച്ചു. പ്രഗൽഭന്മാരും മഹാന്മാരുമായ തൻെറ പൂർവ്വികന്മാർക്കു സാധിക്കാതിരുന്ന അനേകകൂട്ടം കാൎയ്യങ്ങൾ അവിടത്തെ ഭരണകാലത്തു സാധിച്ചു. മലങ്കരയിൽ നിലനിന്ന കക്ഷിത്വം തീൎന്നു സമാധാനമായി. സമാധാന സ്ഥാപനത്തിനു തിരുമേനി അനുഷ്ഠിച്ചിട്ടുള്ള പ്രശംസാർഹങ്ങളായ ത്യാഗങ്ങൾക്കും ആത്മാർത്ഥമായ യത്നങ്ങൾക്കും ശരിയായ ഫലം കിട്ടി. നമ്മുടെ സഭയുടെ കീൎത്തിധാവള്യം ദിഗന്തങ്ങളിൽ പരത്തുവാൻ തക്കവണ്ണമുള്ള പ്രതിഭാവിലാസം പരിശുദ്ധ ബാവാ തിരുമേനിക്കുണ്ടായിരുന്നു. അപ്പോസ്തോലസ്ഥാപിതങ്ങളും പുരാതനങ്ങളുമായ സഭകളുൾപ്പെടെയുള്ള ലോകസഭാപ്രതിനിധികൾ-അവയുടെ ഉന്നതന്മാരായ നേതാക്കന്മാർ-മാർ തോമ്മാശ്ളീഹായുടെ സഭയേയും, മാർ തോമ്മായുടെ പിൻഗാമിയായ പ. ബാവാതിരുമേനിയേയും ആദരിക്കുവാൻ കാഴ്ചകളുമായി എത്തി. തിരുമേനി അവരുടെ സഭകൾ സന്ദർശിച്ചു് അനുഗ്രഹിക്കണമെന്നു് അവർ അപേക്ഷിച്ചു. "തിരുമേനി ഒന്നു് അനുവദിച്ചാൽ മതി; ഞങ്ങൾ എങ്ങനെയും കൊണ്ടുപൊയ്ക്കൊള്ളാം" എന്നു് അവർ നിർബന്ധപൂർവ്വം അപേക്ഷിച്ചതാണു്. തിരുമനസ്സിലെ വാർദ്ധക്യം അതിനു് അനുവദിക്കാഞ്ഞതിനാൽ പ്രതിനിധികളായി ചിലയിടങ്ങളിൽ മെത്രാപ്പോലീത്തന്മാരെ അയച്ചു.

സഭകളുടെ യോജിപ്പു് അവിടത്തേക്കു് വളരെയധികം പ്രിയംകരമായിരുന്നു. ലോകസഭാ കൗൺസിലിൽ 1938മുതൽ നമ്മുടെ സഭ അംഗമാണു്. 1938ലെ എഡിൻബറോ കോൺഫ്രൻസിൽ തിരുമേനി തന്നെ എഴുന്നള്ളി. ലോകസഭാദ്ധ്യക്ഷന്മാർ സമ്മേളിച്ച ആ യോഗത്തിലെ ഏററം ദർശനീയനായ വ്യക്തി തിരുമേനി ആയിരുന്നു എന്നു് എഡിൻബറോ കോൺഫറൻസിനെപററി എഴുതിയ പാശ്ചാത്യ വൎത്തമാനപത്രങ്ങൾ പ്രസ്താവിച്ചിട്ടുണ്ടു്. യോജിപ്പു് എന്നു തിരുമേനി കല്പിക്കുമ്പോൾ നമ്മുടെ സഭയുടെ വിശ്വാസങ്ങളെ വിസ്മരിച്ചിട്ടില്ല. പുരാതനമായ നമ്മുടെ സഭയുടെ വിശ്വാസം, ആചാരങ്ങൾ, അനുഷ്ഠാനങ്ങൾ, പാരമ്പൎയ്യങ്ങൾ ഇവ അവിടത്തേക്കു പ്രാണതുല്യം പ്രധാനങ്ങളായി

ടുന്ന എത്രയോ ചെറിയ ഒരു ആചാരം– അനുഷ്ഠാനം– പോലും വിട്ടുകളയാൻ അവിടത്തെക്കിഷ്ടമില്ലായിരുന്നു. നമ്മുടെ സഭയുടെ വിശ്വാസാദികളിൽ ഇത്ര അടിയുറച്ച നിഷ്ഠയുള്ള വേറൊരു വ്യക്തിയുണ്ടോ എന്നു സംശയമാണ്. നമ്മുടെ വിശ്വാസം മുഴുവൻ സത്യം, നമ്മുടെ ആരാധന സ്വർഗ്ഗീയം, നമ്മുടെ ആചാരങ്ങൾ പരിപാവനങ്ങൾ, നമ്മുടെ പാരമ്പര്യം മഹത്വമേറിയതു്. അവ കൈവിടുക എന്നതു് ഒരു നിമിഷം പോലും ചിന്തിക്കാൻ തിരുമേനിക്കു പ്രയാസം. നോമ്പ്, പ്രാർത്ഥന ഇത്യാദികളിൽ ആരെങ്കിലും എന്തെങ്കിലും വ്യതിയാനമോ ഭേദഗതിയോ നിർദ്ദേശിച്ചാൽ മതി; തിരുമനസ്സിലെ വൈരാഗ്യം പ്രളയം പോലെ ഉയരുകയായി. നമ്മുടെ സഭയുടെ വിശ്വാസത്തിലേക്കു മററുള്ളവർ കടന്നു വന്നു് സത്യം സ്വീകരിക്കണം ഇതാണു് അവിടുന്നു് ആവശ്യപ്പെടുന്ന യോജിപ്പു്. ഇതു് അസംഭവ്യമല്ലേ എന്നു നമുക്കു തോന്നാം. എന്നാൽ തിരുമേനിക്കു് ആ തോന്നലില്ല. കാരണം ഇതുമുഴുവൻ സത്യവും, ഇതു മുഴുവൻ സ്വർഗ്ഗീയവുമാണ്. അതിനിടയ്ക്കു പിന്നെന്തു് ഒത്തു തീർപ്പാണു്? വത്തിക്കാൻ കൗൺസിൽ കൂടി പൗരസ്ത്യ സഭകളുടെ വിശ്വാസത്തെ ആദരിച്ചതും, പൗരസ്ത്യരുടെ ആചാരാദികളെ പ്രശംസിച്ചതും പത്രദ്വാരാ അറിഞ്ഞപ്പോൾ തിരുമേനി കല്പിക്കുകയാണ്, "നോക്കുക പടിഞ്ഞാറൻസഭ അടുത്തുവരുന്നതു്." കുർബാനയിൽ പുളിപ്പുള്ള അപ്പം ഉപയോഗിക്കുന്നതിനെ ഈ അടുത്ത കാലം വരെ നിർദ്ദാക്ഷിണ്യം കുററം പറഞ്ഞവർ പുളിപ്പുള്ള അപ്പം ഉപയോഗിക്കുന്നതു ശരി എന്നു സമ്മതിച്ചതും, ഒടുക്കത്തെ ഉപ്രുശ്രൂമാ എന്ന നാമം മാററി തൈലലേപനം എന്ന പദം സ്വീകരിച്ചതും മററും നമ്മുടെ സഭയുടെ നിലപാടിന്റെ യാഥാർത്ഥ്യം മററുള്ളവർ മനസ്സിലാക്കിവരുന്നു് എന്നു കാണിക്കുന്നതാണു്. വർഷങ്ങൾക്കപ്പുറം നമ്മുടെ സഭയുടെ സനാതനവും പരമപരിശുദ്ധവുമായ വിശ്വാസത്തിലേക്കു ലോകസഭകൾ വരത്തക്കവണ്ണമുള്ള പരിശുദ്ധാത്മ പ്രവർത്തനം ഉണ്ടാകും എന്നുതന്നെയാണു് പ. ബാവാതിരുമേനിയുടെ പ്രതീക്ഷ.

അനുകരണീയമായ വളരെയേറെ ഗുണങ്ങളുടെ വിളനിലമായിരുന്നു തിരുമേനി. പ്രാർത്ഥന, നോമ്പ് ഇത്യാദികളിൽ ഇത്രവളരെ നിഷ്ഠ ചെലുത്തിയിട്ടുള്ളവർ അധികമുണ്ടോ എന്നു സംശയം. പ്രാർത്ഥനയും നോമ്പും വായുവും ഭക്ഷണംപോലെയാണു തിരുമേനിക്കു്. കഠിനരോഗബാധിതനായിരുന്നിട്ടും പാതിരാത്രിയുടെ നമസ്കാരം, എഴുന്നേററിരിക്കാൻ വയ്യാതായപ്പോൾ–കിടന്നുകൊണ്ടു നമസ്കരിക്കും. മൂന്നുനോമ്പിലും വലിയനോമ്പിലും ഉപവസിക്കുന്നതു് തന്റെ വാർദ്ധക്യവർദ്ധനയിൽ പോലും വിട്ടുകളഞ്ഞില്ല.

വി: കുർബ്ബാനയും, പള്ളിക്കൂദാശ, പട്ടംകൊട മുതലായ ദീർഘങ്ങളായ ശുശ്രൂഷകളും ഒരേ നിലയിൽനിന്നു നിർവ്വഹിക്കുമ്പോൾ അവയുടെ ഗാംഭീര്യവും സ്വർഗ്ഗീയതയും ഒന്നു വേറെയാണു്, അന്യാദൃശമാണു്. ക്ഷീണത്തിന്റെ കണികപോലും വയോവൃദ്ധനായ വന്ദ്യതിരുമേനിക്കില്ല. ക്ഷീണവും, സാധാരണയായി അനുഭവപ്പെട്ടുകൊണ്ടിരുന്ന രോഗങ്ങളും വകവയ്ക്കാതെ ദിവ്യബലി അർപ്പിക്കുന്നതിനെപ്പററി ഒരിക്കൽ ചോദിച്ചപ്പോൾ കല്പിച്ചതു് "എന്റെ ആരോഗ്യത്തിന്റെ കാരണം വി: കുർബാനയർപ്പിക്കുന്നതാണു്" എന്നായിരുന്നു. വി. കുർബാന അർപ്പിക്കുന്തോറും തന്റെ ആരോഗ്യനില വർദ്ധിച്ചുകൊണ്ടിരിക്കുന്നു എന്നതാണു് തിരുമേനിയുടെ അനുഭവം.

പരിശുദ്ധന്മാരോടും, പൂർവ്വികന്മാരായ പിതാക്കന്മാരോടുമുള്ള അവിടുത്തെ കൂട്ടായ്മയും സംസർഗ്ഗവും അതിശയകരമാണു്. പ്രയാസഘട്ടങ്ങളിൽ അവ തിരുമനസ്സിലേക്കു മാർഗ്ഗദർശനം ചെയ്യുന്നു എന്നു് തിരുമേനിയുമായി അടുത്തിടപെട്ടിട്ടുള്ളവരോടു കല്പിച്ചിട്ടുണ്ടു്. തിരുമേനിയെ വളരെയധികം ഭാരപ്പെടുത്തിയ സമുദായ വ്യവഹാരങ്ങളെ തിരുമേനി അഭിമുഖീകരിക്കേണ്ടിവരുമ്പോൾ പരുമലെ എഴുന്നള്ളി തന്റെ ഗുരുവും പരിശുദ്ധനുമായ പരുമലതിരുമേനിയുമായി സംസർഗ്ഗത്തിലേർപ്പെടും. നല്ല മുഖപ്രസാദത്തോടെയാണു തിരുമേനി തിരിച്ചെത്തുന്നതു്. അനുഭവവും തദനുസരണമായിരിക്കും. തിരുകൊച്ചി ഹൈക്കോടതിയിൽ സമുദായക്കേസ്സ് വിധിക്കുന്നതിനു് അടുത്ത മുമ്പു് തിരുമേനി ബോംബയിലായിരുന്നു അവിടെനിന്നു് കൽക്കട്ടായിലേക്കു ട്രെയിനിൽ യാത്രചെയ്യുകയാണു്, അപ്പോൾ ആരോ ചെവിയിൽ വന്നു പറയുകയാണു് "കേസു് തോററു പക്ഷേ, ഒരു പോയിൻറുണ്ടു്." പിറേറദിവസം കൽക്കട്ടായിൽ വച്ചറിഞ്ഞു കേസു് തോററു എന്നു്. അവിടുന്നു നിരാശപ്പെടുകയല്ല ചെയ്തതു്; സിംഹം സടകുടഞ്ഞെഴുന്നേററു. ഒരു ധീരയോദ്ധാവിനെപ്പോലെ തിരുമേനിമടങ്ങിയെത്തി. അവിടുന്നു് ആഹ്വാനം ചെയ്തു. സത്യംജയിക്കും; വെള്ളിയാഴ്ച കുരിശിക്കപ്പെട്ട സത്യം ഞായറാഴ്ച ഉയിർത്തെഴുന്നേററു. സത്യം ജയിക്കും; സത്യത്തെകൊന്നു കുഴിച്ചിട്ടാലും അതു് ഉയിർത്തെഴുന്നേല്ക്കതന്നെ ചെയ്യും. അവിടുന്നു് തന്റെ മക്കൾക്കു് അന്തിമവിജയം ചൂണ്ടിക്കാണിച്ചുകൊണ്ടു അവരെ കർമ്മോന്മുഖരാക്കി. ആ ഒരു പോയിൻറു് എന്തെന്നു തിരുമേനിക്കറിഞ്ഞുകൂടാ, പക്ഷേ, അതു വിജയത്തിനു നിദാനമാകും. അവിടുത്തെ കാൽപാദ

ങ്ങൾ മുമ്പോട്ടുതന്നെ. വിശ്വസ്തരായ ജനസഞ്ചയം മഹാനായ നായകൻെറ പിൻപിൽ അണിനിരന്നു. സുപ്രീംകോടതി അനുകൂലമായി തീർപ്പു കല്പിച്ചു. വിധി അറിഞ്ഞു് അവിടുന്നു് ആഹ്ലാദിക്കയല്ല ചെയ്തതു്. തൻെറ നമസ്കാരപുസ്തകവുമെടുത്തു നേരേ ചാപ്പലിലേക്കു പോയി. വലിയ ജനക്കൂട്ടം സന്തോഷഭരിതരായി തിങ്ങിക്കൂടിയിട്ടുണ്ടു്. അവിടുന്നു 136-ാം സങ്കീർത്തനം പാടി. "യഹോവയെ സ്തോത്രം ചെയ്‌വിൻ". ജനക്കൂട്ടം ഏററുപാടി, "അവൻെറ ദയ എന്നേക്കുമുള്ളതു്" സകല മഹത്വവും ദൈവത്തിനു സമർപ്പിച്ചു. അവിടുന്നു കല്പിച്ചു, വിജയഘോഷങ്ങൾ പാടില്ലെന്നു് മാറി നില്ക്കുന്ന സഹോദരന്മാരുടെ ഹൃദയത്തെ വ്രണപ്പെടുത്തരുതെന്നു്. വിജയത്തിൻെറ കാഹളം മുഴങ്ങിയില്ല സമാധാനത്തിൻെറ സ്നേഹസാന്ദ്രമായ സന്ദേശമാണു് ആ നാവിൽനിന്നും പുറപ്പെട്ടതു്. കോടതിച്ചെലവിന്നു് ഉടനടി നടപടി നടത്തുവാനുള്ള പ്രേരണകൾ ചുററുപാടുകളിൽനിന്നും ഉണ്ടായി. പക്ഷേ തിരുമേനി അതു കൂട്ടാക്കിയില്ല അവിടുന്നു ദൈവതിരുമുമ്പാകെ പ്രാർത്ഥനകളർപ്പിച്ചുകൊണ്ടിരുന്നു. ദീർഘനാളത്തെ പ്രാർത്ഥനയുടെയും ത്യാഗപൂർവ്വകമായ പരിശ്രമങ്ങളുടെയും ഫലം ദൈവത്തിൽ നിന്നുണ്ടായി. പ. പാത്രിയർക്കീസുബാവാ തിരുമേനി പ. കാതോലിക്കാ ബാവാ തിരുമേനിയെ നിരുപാധികം സ്വീകരിച്ചിരിക്കുന്നതായി കല്പന അയച്ചു ദൈവത്തിൻെറ ആത്മാവു പ്രവർത്തിച്ചു എന്നു് ബാവാതിരുമേനി വിശ്വസിച്ചു. തിരുമേനി പാത്രിയർക്കീസ് ബാവായെയും സ്വീകരിച്ചു ഇതു സ്വർഗ്ഗീയസമാധാനമാണെന്നു്—അതായതു മാനുഷികബുദ്ധികൊണ്ടു കരഗതമായതല്ലെന്നു്- പ. ബാവാ തിരുമേനി പഴയസെമ്മനാരിയുടെ മദ്ബഹായിൽനിന്നു കൊണ്ടു പ്രഖ്യാപിച്ചു; ദൈവത്തെ മഹത്വപ്പെടുത്തി.

സത്യത്തെ മാനിക്കുന്നതിൽ ആരിൽനിന്നെങ്കിലും ഔദാസീന്യം കണ്ടാൽ തിരുമേനി സഹിക്കയില്ല. യോഹന്നാൻ സ്നാപകൻെറ വൈരാഗ്യത്തോടെ അതിനെ എതിർക്കും. സത്യമല്ലാത്തതിനൊന്നും തിരുമേനി കൂട്ടുനില്ക്കയില്ല.

പ്രതിബന്ധങ്ങളും പ്രയാസങ്ങളും നിറഞ്ഞ ഒരു സാഹചര്യത്തിലാണു, തിരുമേനി സഭാഭരണം ഏറെറടുത്തതു്. മുമ്പോട്ടുള്ള വഴിത്താരയിൽ ഇടച്ചുകല്ലുകളും തടങ്കൽ പാറകളുമാണു് അവയെ എല്ലാം അതിജീവിച്ചു മുമ്പോട്ടുപോകാൻ സാധിച്ചതു് അവിടുത്തെ അതുല്ല്യമായ ദൈവാശ്രയം കൊണ്ടാണു്. സ്വന്തം ബുദ്ധിയിലോ സാമർത്ഥ്യത്തിലോ ഒരിക്കൽപോലും തിരുമേനി ആശ്രയിച്ചില്ല. "യഹോവയിൽ ആശ്രയിക്കുന്നവൻ കുലുങ്ങിപ്പോകാതെ എന്നേക്കും നിൽക്കുന്ന സീയോൻ പർവ്വതം പോലെയാകുന്നു." എന്നുള്ള സങ്കീർത്തന വാക്യം തിരുമേനിയെ സംബന്ധിച്ചിടത്തോളം തികച്ചും അന്വർത്ഥമാണു്.

ഇത്ര വളരെ ദിവ്യബലി അർപ്പിക്കുകയും, കർത്താവിൻെറ മുന്തിരിത്തോട്ടത്തിൽ ഇത്രയേറെ വേലക്കാരെ—പട്ടക്കാരെയും മേല്പട്ടക്കാരെയും—എഴുന്നേല്പിക്കുകയും ചെയ്തിട്ടുള്ള മറെറാരു മേല്പട്ടക്കാരനോ മഹാപുരോഹിതനോ മലങ്കരസഭയിൽ മുമ്പുണ്ടായിട്ടില്ല. അവിടുന്നു് ഈ മുന്തിരിത്തോട്ടത്തിൽ അവിശ്രമം വേലചെയ്തു; കഠിനമായി അദ്ധ്വാനിച്ചു. തൻെറ താലന്തുകൾകൊണ്ടു നല്ലവണ്ണം വ്യാപാരം ചെയ്ത ഉത്തമനും വിശ്വസ്തനുമായ ദാസനെ അധികത്തിനു വിചാരകനാക്കുവാൻ ഉടയവനായ കർത്താവു തിരുമനസ്സായി; തൻെറ സന്തോഷത്തിലേക്കു വിളിച്ചു. നല്ല പോർ പൊരുതു് ഓട്ടം തികച്ചു് വിശ്വാസം കാത്ത ഈ മഹാപുരോഹിതനു ജീവൻെറ കിരീടം ലഭിച്ചിരിക്കുന്നു എന്നു നമുക്കു വിശ്വസിക്കാം. പ. ബാവാ തിരുമേനിയെ സംബന്ധിച്ചിടത്തോളം, മരണത്തിൻെറ കാഠിന്യംപോലും നമ്മുടെ കർത്താവു തുലോം ലഘൂപ്പെടുത്തി ഉറക്കംപോലെ മാർദ്ദവമാക്കിത്തീർത്തതു പ്രത്യക്ഷമായ ഒരത്ഭുതമാണു്. നീതിമാൻെറ അനുഭവങ്ങൾ ദൈവം തൻെറ ദാസനു നല്കി തിരുമേനിയെപ്പററി ചിന്തിക്കുമ്പോൾ പുണ്യവാനായ മാർ യാക്കോബു് ബുർദാനായുടെ നിര്യാണത്തിൽ അലക്സന്ത്രിയാ പാത്രിയർക്കീസായ ദമിയാനോ പറഞ്ഞമൊഴികളാണു് സ്മരണയിൽ വരുന്നതു്: 'മധുരനാവുള്ളവൻ, ദൈവികൻ, പുരോഹിതന്മാരുടെ കിരീടം, ശൈശവം മുതലേ വ്രതൻ, ആത്മപ്രേരിതൻ, വിശ്വാസ സംരക്ഷകൻ, സഭാപാലകൻ, പീഡയിൽ വീരൻ, ഞെരുക്കങ്ങളിൽ ധീരൻ, മിശിഹാതമ്പുരാൻെറ ഹിതാനുവർത്തി, തനിക്കായിട്ടല്ല, തനിക്കുവേണ്ടി പീഡ സഹിച്ചവനുവേണ്ടി ജീവിച്ചവൻ, പിറകിലുള്ളവയെ വിസ്മരിച്ചു മുമ്പിലുള്ളവയെ ലാക്കാക്കി ഓടിയവൻ നമ്മെ വിട്ടുപിരിഞ്ഞു. ഇസ്രായേലിൻെറ സൈന്യനായകനെ, സ്നേഹപാശത്താൽ എല്ലാവരെയും ബന്ധിച്ചവനേ, ഇടറിപ്പോകുന്നവർക്കുവേണ്ടി പൗലൂസിനെപ്പോലെ, മനോഭാരപ്പെട്ടിരുന്നവനെ, ഇനിയും എവിടെ തേടും അദ്ദേഹം മിശിഹായിൽനിന്നു സേവനം ഭരമേററു. ശക്തിയായ ഞെരുക്കങ്ങളെ പുഷ്പങ്ങൾ നിറഞ്ഞ തോട്ടമായി ഗണിച്ചു........എന്നാൽ ദൈവിക രഹസ്യങ്ങളുടെ കാര്യസ്ഥൻ പിരിഞ്ഞുപോയി. പ്രവാചകൻ പറയുന്നപ്രകാരം സീയോൻെറ മാർഗ്ഗങ്ങൾ ശൂന്യമായി. എന്തെന്നാൽ ദൈവം ബലവാനെ അതിൻെറ ഉള്ളിൽനിന്നും എടുത്തുകളഞ്ഞു........എ

(ശേഷം കവർ രണ്ടാം പേജിൽ)

